# സഖാവ് കൃഷ്ണപിള്ളയെ കടിച്ച പാമ്പ് ആര്?

Title
Sakavu Krishnapillaye
Kadicha Pambu Aru?
Author
K.M. Chummar
Language
Malayalam
First Edition
August 2001
Price Rs. 30
Type Setting
Life Sketch, Calicut
Cover Design & Printing
Harvest Media Services
Printing Inside
Premier Offset, Calicut
Published by
Haritham Books
Parakkadan Buildings
Kottaram Road
Kozhikode - 673 006


കെ. എം. ചുമ്മാർ

വില: 30.00
ഹരിതം ബുക്സ്
കോഴിക്കോട്

# ആമുഖം

സഖാവ് കൃഷ്ണപിള്ളയെ കടിച്ച പാമ്പ് ആര്? എന്ന ലേഖനപരമ്പര 'വീക്ഷണം' പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയത് 1983 ഓഗസ്റ്റിലായിരുന്നു.

കേരളത്തിലെ കമ്യൂണിസ്റ്റുപാർട്ടിയുടെ സ്ഥാപകനേതാവായിരുന്ന പി.കൃഷ്ണ പിള്ള 1948 ഓഗസ്റ്റ് 19-ാം തിയതി മുഹമ്മയിലെ ഒരു തൊഴിലാളിഭവനത്തിൽ ഒളിവിൽ കഴിയവെ പാമ്പു കടിയേറ്റു മരിച്ചു എന്ന് പരക്കെ പറയപ്പെട്ടിരുന്നു.

1950കളുടെ ആരംഭത്തിൽ ഫാദർ വടക്കന്റെ നേതൃത്വത്തിൽ പ്രവർത്തിച്ചിരുന്ന അഖിലകേരള കമ്യൂണിസ്റ്റു വിരുദ്ധമുന്നണി സംസ്ഥാനത്തുടനീളം നടത്തിയ പൊതുയോഗങ്ങളിലെ പ്രസംഗകരിൽ ഒരാളായിരുന്ന ടി.വി. ശാർങ്ഗധരൻ പി. കൃഷ്ണപിള്ള പാമ്പുകടിയേറ്റല്ല മരിച്ചതെന്നും കമ്യൂണിസ്റ്റു പാർട്ടിയിലെ ഗ്രൂപ്പുവഴക്കുമൂത്ത് അദ്ദേഹത്തെ ചായയിൽ വിഷം ചേർത്തുകൊടുത്ത് കൊല്ലുകയായിരുന്നുവെന്നും പരസ്യമായി പ്രസംഗിച്ചുകൊണ്ടിരുന്നു. സത്യം പറയട്ടെ, കമ്യൂണിസത്തോട് തെല്ല് താല്പര്യവുമായി നടന്നിരുന്ന ഞാൻ ആ ആരോപണം അന്ന് വിശ്വസിച്ചില്ല.

1956-ലെ കേരളകൗമുദി വിശേഷാൽപ്രതിയിൽ 'ചിരിക്കുന്ന അഗ്നിപർവ്വതം' എന്ന പേരിൽ കൃഷ്ണപിള്ളയെപ്പറ്റി കേശവദേവ് ഒരു ചെറുകഥ എഴുതിയിരുന്നു. അതിന്റെ ഒടുവിൽ കൃഷ്ണപിള്ളയുടെ മരണത്തെപ്പറ്റികേൾക്കുന്ന ആരോപണം 'ഭോഷ്ക്' എന്നു പറഞ്ഞു തള്ളാവുന്നതാണോ എന്ന സന്ദേഹം അദ്ദേഹം ഉന്നയിക്കുകയുണ്ടായി.

അതിനു തലേവർഷം ദേശാഭിമാനി പ്രസിദ്ധീകരിച്ച 'കൃഷ്ണപിള്ള സ്മാരക പ്പതിപ്പി'ൽ എസ്.എൽ. പുരം സദാനന്ദൻ എഴുതിയ ലേഖനത്തിലാണ് കൃഷ്ണ പിള്ളയുടെ മരണം സംഭവിച്ചത് പാമ്പുകടിയുടെ ഫലമായിട്ടായിരുന്നു എന്ന് ആദ്യമായി തറപ്പിച്ചു എഴുതിക്കണ്ടത്. എന്നാൽ ലേഖനത്തിലുടനീളം കാണാൻ കഴിഞ്ഞ യുക്തിരാഹിത്യവും സാമാന്യബുദ്ധിക്കുനിരക്കാത്ത വൈരുദ്ധ്യങ്ങളും ഈ കഥയുടെ പിന്നിൽ എന്തോ നിഗൂഢതയുണ്ടെന്ന സംശയം ജനിപ്പിച്ചു.

1969-ൽ ടി.വി.കെ. എഴുതിയ 'സഖാവ്' എന്ന ജീവചരിത്രഗ്രന്ഥം കമ്യൂണിസ്റ്റു പാർട്ടിയുടെ പ്രഭാത് ബുക്ക്ഹൗസ്സ് പുറത്തു കൊണ്ടുവന്നു. കൃഷ്ണപിള്ളയും തങ്കമ്മയും തമ്മിലുള്ള പ്രേമബന്ധം, പാർട്ടിയുടെ വിലക്കിനെപ്പോലും അവഗണിച്ചുകൊണ്ട് അവർ തമ്മിലുണ്ടായ വിവാഹം, പിൽക്കാലത്ത് അവരുടെ ജീവിതത്തിലുണ്ടായ സ്വരചേർച്ചയില്ലായ്മ ഇവയെപ്പറ്റിയെല്ലാം ആദ്യം അറിയുന്നത്

ടി.വി.കെ.യുടെ ഗ്രന്ഥത്തിൽ നിന്നാണ്. ഇതൊക്കെ കൃഷ്ണപിള്ളയുടെ വധത്തിലേയ്ക്കോ അല്ലെങ്കിൽ ആത്മഹത്യയിലേയ്ക്കോ നയിച്ചിരിക്കാമോ എന്ന സംശയം എന്നിലുണർത്തി. 1978-ൽ ചിന്ത പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'സഖാക്കളെ മുന്നോട്ട്' എന്ന ഗ്രന്ഥത്തിൽ കൃഷ്ണപിള്ളയുടെ ലേഖനങ്ങളും പ്രസ്താവനകളുമെല്ലാം ശേഖരിച്ചു ചേർത്തിരുന്നതു വായിച്ചപ്പോഴും, കൃഷ്ണപിള്ളയുടെ മരണം സംബന്ധിച്ച് അക്കാലത്ത് പത്രങ്ങളിൽ വന്ന വളരെ ഹ്രസ്വവും അപ്രധാനവുമായ റിപ്പോർട്ടുകളും ശവസംസ്കാരത്തിനുമുമ്പ് എടുത്ത ഒരു ഗ്രൂപ്പു ഫോട്ടോയും കണ്ടപ്പോഴും എന്റെ സംശയങ്ങൾ വർദ്ധിച്ചു.

ഓരോ വർഷം കഴിയുന്തോറും കൃഷ്ണപിള്ള ദിനാഘോഷത്തിന്റെ പ്രൗഢിയും പ്രചാരവും വർദ്ധിച്ചു വരുന്നതും കാണുന്നുണ്ടായിരുന്നു. കമ്യൂണിസ്റ്റനുകൂല എഴുത്തുകാർ കൃഷ്ണപിള്ളയെപ്പറ്റി തുരുതുരാ ലേഖനങ്ങളെഴുതാൻ തുടങ്ങി. എസ്.എൽ.പുരം 1955-ൽ എഴുതിയ ലേഖനത്തിലെ വർണ്ണനകളും വിവരങ്ങളും സ്വന്തം മനോധർമ്മമനുസരിച്ച് മാറ്റിമറിച്ചും നിറംപിടിപ്പിച്ചുമാണ് ഓരോ ലേഖകനും തന്റെ രചന നിർവ്വഹിച്ചത്. സ്വാഭാവികമായി ഒട്ടേറെ വൈരുദ്ധ്യങ്ങളും വിരോധാഭാസങ്ങളും അവയിലെല്ലാം കടന്നുകൂടുകയും ചെയ്തു.

1964-ൽ കമ്യൂണിസ്റ്റു പാർട്ടി പിളർന്നതിനെതുടർന്ന് ഇടതുകമ്യൂണിസ്റ്റുകൾ കൃഷ്ണപിള്ളയെ സ്വന്തമാക്കുകയും വലതുകമ്യൂണിസ്റ്റുകൾ യാതോരെതിർപ്പും കൂടാതെ വിട്ടുകൊടുക്കുകയും ചെയ്തു എന്നതാണ് കൗതുകകരമായ മറ്റൊരു അനുഭവം. പുതിയ തലമുറയിലെ കമ്യൂണിസ്റ്റു യുവാക്കൾക്ക് കൃഷ്ണപിള്ള ആരായിരുന്നുവെന്നു പോലും കൃത്യമായ ധാരണ ഇല്ലായെന്നതിന്റെ തെളിവാണല്ലോ ഇത്.

ഇത്തരം അവ്യക്തതകളെല്ലാം നിലനിന്ന സാഹചര്യത്തിലാണ് ഞാൻ 1983-ൽ വീക്ഷണത്തിൽ 'സഖാവ് കൃഷ്ണപിള്ളയെ കടിച്ച പാമ്പ് ആര്?' എന്ന ലേഖനപരമ്പര എഴുതിയത്. പാമ്പുകടിച്ചു മരിച്ചു എന്ന പ്രചരണം അവാസ്തവമാണെന്നു സ്ഥാപിക്കാനാണ് ഞാൻ ആ ലേഖനപരമ്പരയിലൂടെ ശ്രമിച്ചത്. വിഷം കൊടുത്തു കൊന്നോ, അതോ സംഘടനാപരവും കുടുംബപരവുമായ സംഘർഷങ്ങളുടെ ഫലമായി ആത്മഹത്യചെയ്തോ എന്ന് വ്യക്തമായും വിധിക്കാൻ വേണ്ടത്ര തെളിവുകൾ എന്റെ പക്കലില്ല; പക്ഷെ, രണ്ടിലേതെങ്കിലുമൊന്നാണ് നടന്നത് എന്നു പറയാൻ മടിയില്ല.

എന്റെ ലേഖന പരമ്പര പുറത്തുവന്ന് അധികം താമസിയാതെ കോട്ടയത്തു നടന്ന ഒരു യോഗത്തിൽ പി.ഗോവിന്ദപ്പിള്ള വീക്ഷണം കള്ളകഥ പ്രചരിപ്പിക്കുകയാണെന്നു പ്രസംഗിച്ചു. അതിനുള്ള പ്രതികരണമാണ് 'പി.ഗോവിന്ദപ്പിള്ള മറുപടി പറയുമോ?' എന്ന ലേഖനം.

നേരിട്ട് മറുപടി പറയാൻ ആരും മുന്നോട്ടു വന്നില്ല. എന്നാൽ പരോക്ഷമായ ചില ശ്രമങ്ങൾ നടന്നു. കൃഷ്ണപിള്ളയുടെ കഥ ചലച്ചിത്രമാക്കാനുള്ള ശ്രമം പാർട്ടി നേതൃത്വമാരംഭിച്ചു. അത്ഭുതമെന്നു പറയട്ടെ, അതിന്റെ ചുമതല ഏറ്റെടുത്ത രണ്ടു യുവസംവിധായകർ പുറകെ പുറകെ അകാല ചരമമടഞ്ഞതോടെ ആ ചുമതല ഏറ്റെടുക്കാൻ ജീവനിൽ കൊതിയുള്ള ഒരു സംവിധായകനും തയ്യാറായില്ല. അതോടെ സിനിമാനിർമ്മാണപരിപാടിയും ഉപേക്ഷിച്ചു.

അപ്പോഴാണ് നാടകമാകട്ടെ എന്ന ബുദ്ധി ഉദിച്ചത്. പിരപ്പൻകോടു മുരളി 'സഖാവ്' എന്ന നാടകമെഴുതി. കണ്ണൂർ സംഘചേതനക്കാർ അത് അരങ്ങിലെത്തിച്ചു. നൂറോളം കഥാപാത്രങ്ങൾ വരുന്ന ഒരു നാടകം ബുക്കു ചെയ്യുന്നവൻ കുത്തുപാളയെടുക്കുമെന്നു പറയേണ്ടതില്ലല്ലോ. നാടകം ഓടിയില്ല.

ഇതിനിടയിൽ എസ്.എൽ. പുരം സദാനന്ദൻ വർഷങ്ങൾക്കുശേഷം വീണ്ടും രംഗത്തെത്തി. കേരള കൗമുദിയുടെ 1985 ഓഗസ്റ്റു 19-ാം തിയതി (കൃഷ്ണപിള്ളയുടെ ചരമദിനം)യിലെ ലക്കത്തിൽ 'ആ വിപ്ലവകാരിയുടെ അന്ത്യനിമിഷങ്ങൾ' എന്ന പേരിൽ അദ്ദേഹം ഒരു ലേഖനം പ്രസിദ്ധീകരിച്ചു. കൃഷ്ണപിള്ളയ്ക്കു വിഷം കൊടുത്തു കൊല്ലുകയാണുണ്ടായതെന്ന് എഴുതുകയും പറയുകയും ചെയ്യുന്നവരെ പരിഹസിക്കുന്നതോടൊപ്പം കൃഷ്ണപിള്ളയുടെ അന്ത്യദിനത്തിൽ താൻ അനുഷ്ഠിച്ച സേവനങ്ങൾ പൊടിപ്പും തൊങ്ങലും വച്ച് എസ്.എൽ.പുരം വിവരിക്കുകയും ചെയ്തിരുന്നു.

ദിവസങ്ങൾക്കകം പി. സതീശന്റെ ലേഖനം കേരള കൗമുദിയിൽ തന്നെ പ്രത്യക്ഷപ്പെട്ടു. കൃഷ്ണപിള്ളയുമായി എസ്.എൽ.പുരത്തിന് ഒരു ബന്ധവുമില്ലായിരുന്നുവെന്നും, എസ്.എൽ.പുരം വെറുതെ എട്ടുകാലിമമ്മൂഞ്ഞ് ചമയുകയായിരുന്നുവെന്നുമായിരുന്നു സതീശന്റെ ആരോപണം.

എസ്.എൽ.പുരത്തിന് നിശബ്ദനായിരിക്കാൻ പറ്റുമോ? 'സ. കൃഷ്ണപിള്ളയും ഞാനും' എന്ന പേരിൽ അദ്ദേഹത്തിന്റെ മറുപടി കേരള കൗമുദിയിൽ.

ഈവക കൗതുകസംഭവങ്ങളെല്ലാം കണ്ടുകൊണ്ടിരുന്ന ഞാൻ 'സഖാക്കളെ എങ്ങോട്ട്' എന്ന ലേഖന പരമ്പര വീക്ഷണത്തിൽ പ്രസിദ്ധപ്പെടുത്തി.

വർഷങ്ങൾക്കുമുമ്പെഴുതിയ ഈ ലേഖനങ്ങളിൽ അവിടവിടെയായി നിസ്സാരമായ ചിലകൂട്ടിച്ചേർക്കലുകൾ നടത്തിയിട്ടുള്ളതല്ലാതെ മുമ്പെഴുതിയതൊന്നും തിരുത്തേണ്ടി വന്നിട്ടില്ല. പലപ്പോഴായി എഴുതപ്പെട്ട ലേഖനങ്ങൾ സമാഹരിച്ചത് എന്ന പരിമിതി ഈ പുസ്തകത്തിനുണ്ട്. അതുകൊണ്ട്തന്നെ ആവർത്തനങ്ങൾ സൃഷ്ടിക്കുന്ന പരാധീനതകളും. പക്ഷെ ഇത്തരം പരിമിതികളെയും പരാധീനതകളെയും വിഷയഗൗരവം മറിക്കടക്കുമെന്നുതന്നെ ആശിക്കട്ടെ.

അടുത്ത കാലത്ത് പുറത്തിറങ്ങിയ ഇ.എം.എസ്സിന്റെ 'സമ്പൂർണ്ണകൃതി'കളിൽ നിന്നും കണ്ടെത്താൻ കഴിഞ്ഞ ഏതാനും ലേഖനങ്ങളുടെ വെളിച്ചത്തിൽ എഴുതിയ 'സമ്പൂർണ്ണകൃതികളിലെ സഖാവ്' എന്ന ഭാഗവും കൂട്ടിച്ചേർത്താണ് ഇപ്പോൾ ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത്.

പാലാ
16.3.2001

കെ.എം.ചുമ്മാർ



സ. കൃഷ്ണപിള്ളയുടെ ശവസംസ്ക്കാരസമയത്ത് എടുത്ത ഗ്രൂപ്പ് ഫോട്ടോ. താടിക്കു കൈകൊടുത്തു ദുഃഖിതയായി നിൽക്കുന്നത് തങ്കമ്മ പി. കൃഷ്ണ പിള്ള. സമീപത്തു നിൽക്കുന്ന സ്ത്രീ കൃഷ്ണപിള്ളയുടെ സഹോദ രിയാണെന്ന് ടി.വി.കെ യുടെ പുസ്തകത്തിൽ നിന്ന് മനസ്സിലാക്കാം.

# സഖാവ് കൃഷ്ണപിള്ളയെ കടിച്ച പാമ്പ് ആര്?

സഖാവ് പി. കൃഷ്ണപിള്ളയുടെ മുപ്പത്തിയഞ്ചാം ചരമവാർഷികമായിരുന്നു ഇന്നലെ. ഇടതുകമ്മ്യൂണിസ്റ്റുകാരും വലതുകമ്മ്യൂണിസ്റ്റുകാരും നക്സലുകളുമെല്ലാം വാശിയോടെ കൃഷ്ണപിള്ളദിനം ആചരിച്ചിരിക്കും. മരണവേളയിൽ കൃഷ്ണപിള്ള നൽകിയതായി പറയപ്പെടുന്ന 'സഖാക്കളെ മുന്നോട്ട്' എന്ന അന്തിമാഹ്വാനമനുസരിച്ച് തങ്ങൾ മുന്നോട്ടു പോവുകയായിരുന്നുവെന്നും, നാളെയും അങ്ങിനെതന്നെ ചെയ്യുമെന്നും അവരൊക്കെ ആണയിട്ടു പറഞ്ഞുകാണും.

സഖാവ് കാണിച്ച പാതയിൽ നിന്നും കമ്മ്യൂണിസ്റ്റുപ്രസ്ഥാനത്തെ വഴിതെറ്റിച്ച വലതുപക്ഷ തിരുത്തൽവാദികളെ പഴിച്ചുകൊണ്ടുള്ള പ്രഭാഷണങ്ങൾ ഇടതിന്റെ വേദികളിൽ നിന്നും മുഴങ്ങും. പ്രസ്ഥാനത്തിന്റെ വളർച്ചയെ ആകെ തടയുക മാത്രമല്ല രണ്ടായി വെട്ടിക്കീറുകകൂടി ചെയ്ത വരട്ടുതത്വവാദികളെ കുറ്റപ്പെടുത്തുന്ന വാഗ്ധോരണികൾ വലതിന്റെ വേദികളിൽ നിന്നും ഒഴുകാതിരിക്കുകയുമില്ല. ഇവർ രണ്ടുകൂട്ടരെയും കുറ്റപ്പെടുത്തിക്കൊണ്ടും തങ്ങളാണ് യഥാർത്ഥത്തിൽ വിപ്ലവപാതയിലൂടെ മുന്നേറുന്നതെന്ന് അവകാശപ്പെട്ടുകൊണ്ടുള്ള വാദഗതികളായിരിക്കും വിവിധ നക്സൽ വിഭാഗങ്ങളുടെ പ്രസംഗവേദികളിൽ നിന്നും പ്രതിദ്ധ്വനിക്കുക. ഈ അവകാശവാദങ്ങളും ആക്ഷേപങ്ങളും എല്ലാം വലിയ ചുടുകാട്ടിലെ അസ്ഥിമാടങ്ങളിലൊന്നിൽ അന്ത്യവിശ്രമംകൊള്ളുന്ന സഖാവിന്റെ അന്തരാത്മാവിലുണർത്തുന്ന വികാരമെന്തായിരിക്കുമെന്ന് ഊഹിക്കാമല്ലോ.

കുപ്രസിദ്ധമായ കൽക്കത്താതിസ്സീസ്സിന്റെ അരങ്ങേറ്റത്തിന് ഒരുക്കം നടക്കുന്ന 1948-ലെ ഓഗസ്റ്റു മാസം പത്താം തിയതി മുതൽ മുഹമ്മയ്ക്കുസമീപം കണ്ണർക്കാട്ട് എന്ന സ്ഥലത്ത് ചെല്ലിക്കണ്ടത്തു വീട്ടിൽ ഒളിവിൽ കഴിയുന്ന അവസരത്തിൽ സർപ്പദംശനം ഏറ്റ് സ.കൃഷ്ണപിള്ള മരണമടഞ്ഞു എന്നാണല്ലോ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ നേതൃത്വം നമുക്കു നൽകിയിട്ടുള്ള ഔദ്യോഗിക വിശദീകരണം. ഒളിവിലിരുന്നുകൊണ്ട്, സംസ്ഥാനകമ്മറ്റിയിൽ സമർപ്പിക്കാനുള്ള ഒരു റിപ്പോർട്ട് തയ്യാറാക്കുകയായിരുന്ന കൃഷ്ണപിള്ളയെ ഓഗസ്റ്റ് പത്തൊമ്പതാം തിയതി രാവിലെ ഒരു പാമ്പുകടിച്ചുവെന്നും, തന്റെ മരണം സുനിശ്ചിതമെന്നു ബോദ്ധ്യപ്പെട്ട സഖാവ് അനുയായികൾക്കായി ആ റിപ്പോർട്ടിന്റെ അടിയിൽ രേഖപ്പെടുത്തിവച്ച അന്ത്യലിഖിതത്തിലാണ് 'സഖാക്കളെ മുന്നോട്ട്' എന്ന ആഹ്വാനം അടങ്ങിയിട്ടുള്ളതെന്നും

# കേരളകൗമുദി

MOTOR CYCLES

Marikar (Motors) Limited

വിജ്ഞാപനം

മി. പി. കൃഷ്ണപിള്ള നിര്യാതനായി

ആലപ്പുഴ, ചിങ്ങം 4–കേരള കമ്യൂണിസ്റ്റ് പാർടി പ്രസിഡൻറും സുപ്രസിദ്ധ പ്രാസംഗികനുമായ പി. കൃഷ്ണപിള്ള മുഹമ്മക്ക് സമീപം വെച്ചു സർപദംശനമേറ്റു മൃതിയടഞ്ഞിരിക്കുന്നു. കൊല്ലം മുതലായ സ്ഥലങ്ങളിലെ വിദഗ്ധവൈദ്യൻമാരുടെ പരിശോധനക്കുശേഷം മൃതശരീരം ഇന്നു ഇവിടെ കൊണ്ടുവന്നു സംസ്കരിച്ചിരിക്കുന്നു. ദുഃഖസൂചകമായി സ്ഥലത്തെ തൊഴിലാളികൾ ഉച്ചക്കുശേഷം മൗനഹർത്താൽ ആചരിക്കുകയും ശവസംസ്കാരഘോഷയാത്രയിൽ പങ്കെടുക്കുകയും ചെയ്തു.

കേരളകൗമുദി 5 ചിങ്ങം 1124 / 21 ആഗസ്റ്റ് 48

ആണല്ലോ കമ്മ്യൂണിസ്റ്റു നേതാക്കൾ നമ്മോട് പറഞ്ഞുകൊണ്ടിരിക്കുന്നത്.

**ആ രേഖ എവിടെപ്പോയി?**

'സഖാക്കളെ മുന്നോട്ട്' എന്നൊരു അന്തിമാഹ്വാനം രേഖപ്പെടുത്തിവച്ചശേഷ മാണോ സ. കൃഷ്ണപിള്ള അന്ത്യശ്വാസം വലിച്ചത്? എങ്കിൽ ആ രേഖ എവിടെ? വലിയ ഒരു വിവാദത്തിനു വിഷയമാകാൻ തക്ക പ്രാധാന്യമുള്ള ഒന്നല്ല ഈ ചോദ്യമെങ്കിലും കേവലം ഒരു കൗതുകത്തിനുവേണ്ടി അൽപ്പം ഗവേഷണം നട ത്തിയാലെന്ത്?

'കേരളത്തിലെ കമ്മ്യൂണിസ്റ്റു പ്രസ്ഥാപനത്തിന്റെ സ്ഥാപകനേതാവെന്ന് ഏതെ ങ്കിലും ഒരു വ്യക്തിയെ വിശേഷിപ്പിക്കാമെങ്കിൽ മുപ്പതുകൊല്ലം മുമ്പ് അന്തരിച്ച പി.കൃഷ്ണപിള്ളയാണ് അതിനർഹൻ എന്നുപറയാൻ മടിക്കേണ്ടതില്ല' എന്ന് ഇ.എം.എസ് തന്നെ രേഖപ്പെടുത്തിവച്ചിട്ടുള്ള സ. കൃഷ്ണൻപിള്ളയുടെ മരണം 1948ൽ അപ്രതീക്ഷിതമായി സംഭവിച്ചപ്പോൾ ആ വ്യക്തിയുടെ വലുപ്പത്തിനും ആ വേർപാടിന്റെ ഗൗരവത്തിനും ചേർന്ന പ്രസിദ്ധീകരണം നമ്മുടെ നാട്ടിലെ പത്ര ങ്ങൾ നൽകിയോ എന്നും സംശയമുണ്ട്.

'ചിന്ത പബ്ലിക്കേഷൻസ്' പ്രസിദ്ധീകരിച്ചിട്ടുള്ള 'സഖാക്കളെ മുന്നോട്ട്' എന്ന ഗ്രന്ഥത്തിന്റെ ഒന്നാം ഭാഗത്ത് സ. കൃഷ്ണപിള്ളയുടെ ചരമവാർത്ത 1948 ഓഗസ്റ്റ് 21-ാം തിയതിയിലെ കേരളകൗമുദി പ്രസിദ്ധീകരിച്ചിരുന്നതിന്റെ ഫോട്ടോസ്റ്റാറ്റു കൊടുത്തിട്ടുണ്ട്. പത്രത്തിന്റെ ഒന്നാം പേജിൽ ആദ്യത്തെ കോളത്തിൽ സ്വന്തം ലേഖകന്റേതായി 'മി. പി. കൃഷ്ണപിള്ള നിര്യാതനായി' എന്ന തലക്കെട്ടിനു കീഴിൽ കൊടുത്തിരിക്കുന്ന ചരമവാർത്തയിൽ ആകെകൂടി പതിമൂന്നു വരികളാണുള്ളത്.

മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ 1948 ആഗസ്റ്റ് 20-ാം തീയതിയിലെ ലക്കത്തിൽ കേരളവാർത്തകൾ എന്ന പംക്തിയിൽ വന്ന ഒറ്റക്കോളം ചരമവാർത്തക്കു മൊത്ത ത്തിൽ പതിനഞ്ചു വരികളാണുണ്ടായിരുന്നത്.

മാതൃഭൂമി ദിനപത്രത്തിലോ ദേശാഭിമാനിയിലോ വന്ന ചരമവാർത്തകളുടെ ഫോട്ടോസ്റ്റാറ്റോ, ശരിപ്പകർപ്പോ ഈ പുസ്തകത്തിൽ പുനഃപ്രസിദ്ധീകരിച്ചു കാണു ന്നില്ല. മറ്റു പത്രങ്ങളൊക്കെ കൃഷ്ണപിള്ളയെ അവഗണിച്ചാലും മാതൃഭൂമി തീർച്ച യായും കൃഷ്ണപിള്ളയുടെ ചരമവാർത്തക്കു അർഹമായ പ്രാധാന്യം നൽകാതി രിക്കുകയില്ലെന്നു വേണമല്ലോ പ്രതീക്ഷിക്കാൻ. (ദേശാഭിമാനി അക്കാലത്തു നിരോ ധിക്കപ്പെട്ടിരിക്കുകയായിരുന്നു എന്നു തോന്നുന്നു - ലേഖകൻ)

**ഏഴാം കൊല്ലം പുനർജന്മം**

1948 ഓഗസ്റ്റ് മാസത്തിൽ മരിച്ച സ. കൃഷ്ണപിള്ളക്കു 1955വരെയുള്ള ഏഴു കൊല്ലക്കാലത്തേക്കു കാര്യമായ എന്തെങ്കിലും പ്രസിദ്ധീകരണമോ സമുചിതമായ അനുസ്മരണയോ ലഭിച്ചതായി തോന്നുന്നില്ല. എന്താണ് പാർട്ടിയുടെ സ്ഥാപക നേതാവിനെ ഇത്ര ക്രൂരമായി അവഗണിക്കാൻ കാരണം?

1955ൽ ദേശാഭിമാനി പ്രസിദ്ധീകരിച്ച കൃഷ്ണപിള്ള സ്മാരക ഗ്രന്ഥമാണ് എന്റെ

അറിവിൽ അദ്ദേഹത്തെ സംബന്ധിച്ച് എടുത്തു പറയാൻ തക്ക പ്രാധാന്യം നൽകിക്കൊണ്ടു ആദ്യമായി പുറത്തു വന്ന പ്രസിദ്ധീകരണം. നൂറ്റിനാൽപത്തിനാലു പേജുള്ള ഈ സ്മാരകഗ്രന്ഥത്തിൽ കൃഷ്ണപിള്ളയെ സംബന്ധിച്ച് സഖാക്കളും സുഹൃത്തുക്കളും എഴുതിയ നാൽപത്തിയഞ്ചോളം അനുസ്മരണക്കുറിപ്പുകളാണുള്ളത്. അവയിൽത്തന്നെ ബഷീറിന്റെയും ഡി.എം. പൊറ്റക്കാടിന്റെയും ഓരോ ചെറുകഥകളും എട്ടോളം കവിതകളും ഉൾപ്പെടുന്നുണ്ട്.

വീണ്ടും പതിനാലു വർഷങ്ങൾക്കുശേഷം 1969ൽ ടി.വി.കെ. എഴുതിയതും ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ കേരളഘടകത്തിന്റെ ഉടമയിലുള്ള പ്രഭാത് ബുക്ക് ഹൗസ് പ്രസിദ്ധീകരിച്ചതുമായ 'സഖാവ്' എന്ന ജീവചരിത്ര ഗ്രന്ഥം പുറത്തുവന്നു.

സഖാവിന്റെ ലേഖനങ്ങളും പ്രസ്താവനകളും കത്തുകളും എല്ലാം സമാഹരിച്ച് 1978നു ശേഷം ചിന്ത പബ്ലിക്കേഷൻസ് പുറത്തിക്കിയ 'സഖാക്കളെ മുന്നോട്ട്' എന്ന ഗ്രന്ഥത്തിന്റെ ഒന്നും രണ്ടും ഭാഗങ്ങളും 'സഖാവു കൃഷ്ണപിള്ള' എന്ന ജീവചരിത്ര ഗ്രന്ഥവും 'സഖാവിന്റെ കത്തുകൾ' എന്ന സമാഹാരവുമാണ് കൃഷ്ണപിള്ളയെ സംബന്ധിക്കുന്ന പ്രസ്താവാർഹമായ മറ്റു ഗ്രന്ഥങ്ങൾ. 1971 ൽ ഒരു കൃഷ്ണപിള്ള സ്മാരക സുവനീർ പുറത്തിറങ്ങിയതായി കേട്ടിട്ടുണ്ടെങ്കിലും ഞാനതു കണ്ടിട്ടില്ല.

ഇവയ്ക്കു പുറമെ നവയുഗവും ദേശാഭിമാനിയും കൃഷ്ണപിള്ളയുടെ ചരമവാർഷികത്തോടനുബന്ധിച്ച് അദ്ദേഹത്തെ സംബന്ധിക്കുന്ന വിശേഷാൽപ്പതിപ്പുകൾ പല വർഷങ്ങളിലും പ്രസിദ്ധീകരിക്കുകയുണ്ടായിട്ടുണ്ട്.

ഖേദത്തോടെ പറയട്ടെ, ഈ പ്രസിദ്ധീകരണങ്ങളിലൊന്നിലും മരണത്തിനു തൊട്ടുമുമ്പ് കൃഷ്ണപിള്ള എഴുതിക്കൊണ്ടിരുന്ന റിപ്പോർട്ട് വായിക്കാൻ കഴിഞ്ഞിട്ടില്ല. ഇത്തരം ഒരു റിപ്പോർട്ടിനെപ്പറ്റിയും പാമ്പുകടിയേറ്റതിനു ശേഷം ആ റിപ്പോർട്ടിന്റെ അടിയിൽ കൃഷ്ണപിള്ള എഴുതിചേർത്ത അന്ത്യലിഖിതത്തെപ്പറ്റിയും ഒക്കെ പലരും എഴുതിയിട്ടുണ്ടെങ്കിലും നാളിതുവരെ അതിന്റെ ശരിപ്പകർപ്പോ ഫോട്ടോസ്റ്റാറ്റോ കാണുവാൻ അവസരമുണ്ടായിട്ടില്ല. ആ റിപ്പോർട്ട് എവിടെപ്പോയി?. വാസ്തവത്തിൽ അങ്ങനെ ഒരു റിപ്പോർട്ടു തന്നെയുണ്ടോ?

ഇതൊക്കെ പല സംശയങ്ങളും ഉണർത്തിവിടാൻ പര്യാപ്തമായ ചോദ്യങ്ങളാണ്. കാരണമുണ്ട്. ഈ അന്ത്യലിഖിതത്തെപ്പറ്റി ഓരോരുത്തരും ഓരോവിധമാണ് എഴുതിയിരിക്കുന്നത്. കൃഷ്ണപിള്ളയുടെ കൈപ്പടയിലുള്ള ഒരു മൂലരേഖ എവിടെയെങ്കിലും സൂക്ഷിച്ചുവച്ചിട്ടുണ്ടെങ്കിൽ അന്ധഗജന്യായേനയുള്ള ഇത്തരം അബദ്ധപ്രസ്താവനകൾക്ക് പ്രസക്തി ഉണ്ടാവുകയില്ലായിരുന്നു.

സ. കൃഷ്ണപിള്ളയുടെ മരണസാഹചര്യത്തെപ്പറ്റി എന്റെ അറിവിൽപെട്ടടത്തോളം, ആദ്യമായി എന്തെങ്കിലും എഴുതിയിട്ടുള്ളത് എസ്.എൽ.പുരം സദാനന്ദനാണ്. 1955 ൽ ദേശാഭിമാനി പ്രസിദ്ധീകരിച്ച കൃഷ്ണപിള്ള സ്മാരകപ്പതിപ്പിൽ സദാനന്ദൻ എഴുതിയിരുന്നതും, 1965ൽ പ്രസിദ്ധീകരിക്കപ്പെട്ട 'ആയിരം വർണ്ണങ്ങൾ' എന്ന ആത്മകഥാപരമായ ഗ്രന്ഥത്തിൽ എടുത്തു ചേർത്തിട്ടുള്ളതുമായ 'അവസാനത്തെ എട്ടു ദിവസങ്ങൾ' എന്ന ലേഖനമാണ് ഞാൻ വിവക്ഷിക്കുന്നത്.

1940ൽ കേവലം സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്തുതന്നെ സദാനന്ദന്

പി.കൃഷ്ണപിള്ളയുമായി പരിചയപ്പെടുവാനുള്ള അവസരം ലഭിച്ചിരുന്നുവെന്നും ആ പരിചയമാണ് തന്നെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിലേക്ക് അടുപ്പിച്ചതെന്നും അദ്ദേഹം പ്രസ്തുത ലേഖനത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പിന്നീട് എട്ട് കൊല്ല ങ്ങൾക്കുശേഷം, പാർട്ടിയുടെ നിർദ്ദേശാനുസരണം 1948 ഓഗസ്റ്റ് മാസം പത്താം തിയതി രാത്രി രാമൻ എന്ന കള്ളപ്പേരിൽ സഞ്ചരിച്ചിരുന്ന സ. കൃഷ്ണപിള്ളയെ നാണപ്പൻ എന്ന കയർ തൊഴിലാളിയുടെ വീട്ടിൽ കൊണ്ടുപോയി ഒളിവിൽ പാർപ്പി ച്ചത് സദാനന്ദനും കണ്ണൻകോട്ടുവാസു എന്നൊരു സഖാവും കൂടിയായിരുന്നു. പാർട്ടിയുടെ ഉന്നത നേതാക്കന്മാരുടെ ഒരു യോഗം ആ ഗ്രാമത്തിൽ വെച്ചു രഹ സ്യമായിചേരാൻ വേണ്ടി എൻ.സി.ശേഖർ, സി.ജി. സദാശിവൻ, കുമാരപ്പണിക്കർ, കെ.കെ. കുഞ്ഞൻ എന്നിവരൊക്കെ അടുത്തടുത്ത വീടുകളിലായി ഒളിവിലുണ്ട്.

ഹരിദാസ് എന്ന വ്യാജപ്പേരിൽ സഞ്ചരിക്കുന്ന കെ.സി. ജോർജ്ജ് കൂടി വന്നെ ങ്കിൽ മാത്രമെ കമ്മിറ്റിയോഗം ചേരാൻ കഴിയൂ. അങ്ങനെയിരിക്കെ പത്തൊമ്പതാം തീയതി രാവിലെ ഒരു സഖാവ് ഓടിക്കിതച്ച് വന്ന് സദാനന്ദനോട് സ. രാമനെ പാമ്പുകടിച്ചു എന്നു പറഞ്ഞു. പെട്ടെന്നു വിശ്വസിക്കാനായില്ലെങ്കിലും അദ്ദേഹം സമയം കളയാതെ നാണപ്പന്റെ വീട്ടിലേക്ക് ഓടി. അവിടെ എത്തുമ്പോഴേക്കും കൃഷ്ണപിള്ള മരിച്ചു കഴിഞ്ഞിരുന്നു. ഉണ്ടായ സംഭവങ്ങൾ മറ്റുള്ളവരിൽ നിന്ന് കേട്ടറിയുകയാണ് ചെയ്തത്. നേരിൽ കണ്ടതല്ലെങ്കിലും ഒരു തിരക്കഥ എഴുത്തു കാരൻ അന്നേ അദ്ദേഹത്തിൽ കുടികൊണ്ടിരുന്നതുകൊണ്ട് സംഭവം തന്മയത്വ ത്തോടെ രേഖപ്പെടുത്താൻ സദാനന്ദനു കഴിഞ്ഞു. അദ്ദേഹം എഴുതുന്നു.

"ഏറ്റവും അവസാനമായി സ. രാമൻ സി.കെ. മാധവനോടു പറഞ്ഞതിതാണ്. 'സാരമില്ല, എല്ലാസ്ഥലങ്ങളിലും വിവരം അറിയിച്ചേക്കുക.' പിന്നീട് താൻ എഴുതി പൂർത്തിയാക്കാതെ വച്ചിരുന്ന റിപ്പോർട്ട് കയ്യിലെടുത്തു. 'സ്വയം വിമർശനമില്ല, വിമർശനമുണ്ട്.' ഇങ്ങനെയാണതു തുടങ്ങുന്നത്. ആ റിപ്പോർട്ടിന്റെ അടിയിൽ വിറ ക്കുന്ന കൈകൊണ്ടു സഖാവെഴുതി. 'എന്റെ കണ്ണിൽ ഇരുൾ വ്യാപിച്ചുവരുന്നു. എന്റെ ശരീരമാകെ തളരുകയാണ്. എന്തു സംഭവിക്കുമെന്ന് എനിക്കറിയാം. സഖാ ക്കൾക്ക് ലാൽസലാം.' ആ പേന തറയിൽ വീണു. അതോടൊപ്പം സ. രാമൻ സ. സി.കെ. മാധവന്റെ മടിയിലേക്കും. അദ്ദേഹം സ. മാധവനെ കെട്ടിപ്പിടിച്ചുകൊണ്ട ങ്ങനെ കിടന്നു. അല്പസമയത്തിനു ശേഷം വല്ലാത്ത ഒരു ശക്തിയോടുകൂടി ആ ശരീരം ആകെയൊന്നു പിടച്ചു. എല്ലാം കഴിഞ്ഞു. മിന്നിത്തിളങ്ങുന്ന ആ കണ്ണുക ളിൽ ഒരു മങ്ങൽ വ്യാപിച്ചു. അപ്പോഴെക്കും വിഷവൈദ്യൻ എത്തിക്കഴിഞ്ഞു. അതിനുശേഷമാണ് ഞാനും വിവരമറിഞ്ഞവിടെ ചെല്ലുന്നത്."

സ. കൃഷ്ണപിള്ളയുടെ മരണരംഗം കാണാൻ കഴിഞ്ഞില്ലെങ്കിലും ഒരു ശരാ ശരി സിനിമാമരണത്തിന്റെ ചട്ടവട്ടങ്ങളോടെ സഖാവിന്റെ മരണത്തെ ചിത്രീകരി ക്കാനുള്ള സർഗ്ഗശക്തി സദാനന്ദന് 1955 ൽ തന്നെ ഉണ്ടായിരുന്നു എന്ന് ഈ വിവ രണം വ്യക്തമാക്കുന്നുണ്ട്. എങ്കിലും ഒരു കാര്യം ശ്രദ്ധിക്കുക. കൃഷ്ണപിള്ള അവ സാനമായി എഴുതിയതെന്ന് സദാനന്ദൻ രേഖപ്പെടുത്തിവച്ചിരിക്കുന്ന വാക്യങ്ങൾക്കി ടയിൽ 'സഖാക്കളെ മുന്നോട്ട്' എന്നൊരു മുദ്രാവാക്യം കാണാനില്ല!

**അഴീക്കോടന്റെ കണ്ടുപിടുത്തം**

1956 ഓഗസ്റ്റ് 18-ാം തിയതിയിലെ നവയുഗം വാരികയിൽ കൃഷ്ണപിള്ളയെ സംബന്ധിച്ച് അഴീക്കോടൻ രാഘവൻ എഴുതിയിട്ടുള്ള ഒരു ലേഖനത്തോടെയാണ് 'സഖാക്കളെ മുന്നോട്ട്' എന്ന ആഹ്വാനം കൃഷ്ണപിള്ളയുടേതായി പ്രചരിപ്പിക്കപ്പെട്ടു തുടങ്ങിയതെന്നു തോന്നുന്നു. അഴീക്കോടൻ എഴുതിയ ലേഖനത്തിന്റെ നീണ്ട തലക്കെട്ടിൽത്തന്നെ ഈ മുദ്രാവാക്യം രൂപമെടുക്കാൻ തുടങ്ങിയിരുന്നു. അത് ഇങ്ങനെയായിരുന്നു.

'സഖാക്കളെ മുന്നോട്ടുപോവുക-അതേ ഞങ്ങൾ ഉൾക്കരുത്തോടെ മുന്നോട്ടു - പോകും.'

എന്നാൽ ലേഖനം ആരംഭിക്കുന്ന ആദ്യവാചകത്തിലേയ്ക്കു ചാടിയതോടെ 'പോവുക' എന്ന പദം പോവുകയും 'സഖാക്കളെ മുന്നോട്ടു' എന്നായി ചുരുങ്ങുകയും ചെയ്തു. അദ്ദേഹം ഇങ്ങനെ ആരംഭിക്കുന്നു.

'സഖാക്കളെ മുന്നോട്ട് സർപ്പദർശനമേറ്റ്. (സർപ്പദംശനമേറ്റു എന്നാണ് വേണ്ടത്) തലച്ചോറിൽ വിഷം കയറുന്നതിനിടയിൽ സ. കൃഷ്ണപിള്ള നൽകിയ അന്തിമാഹ്വാനം അതായിരുന്നു."

എസ്.എൽ.പുരം സദാനന്ദൻ എഴുതിവച്ചിട്ടുള്ളത് വായിക്കുന്ന ആർക്കും 'സഖാക്കളെ മുന്നോട്ട്' എന്ന ആഹ്വാനം സ. കൃഷ്ണപിള്ള നൽകിയതായി കാണാൻ കഴിയുന്നതല്ല. എന്നാൽ അഴീക്കോടന്റെ ലേഖനത്തിൽ എത്തുമ്പോഴെക്കും തലക്കെട്ടിൽ 'സഖാക്കളെ മുന്നോട്ടുപോവുക'യെന്നും ലേഖനത്തിന്റെ ആരംഭവാചകത്തിൽ 'സഖാക്കളെ മുന്നോട്ട്' എന്നും രൂപാന്തരം പ്രാപിച്ച ഒരു ആഹ്വാനം പി. കൃഷ്ണപിള്ളയുടേതായി പ്രചരിപ്പിക്കപ്പെടാൻ തുടങ്ങിയെന്ന് ഇതിൽ നിന്നും വ്യക്തമാകുന്നുണ്ടല്ലോ. അഴീക്കോടൻ തുടങ്ങിവെച്ച ഈ പരിപാടി ഇന്നോളം എല്ലാ വിഭാഗം കമ്മ്യൂണിസ്റ്റുകളും ഒരേവിധം തുടർന്നു പോരുകയാണ്.

**ടി.വി.കെ. ഏറ്റുപാടുന്നു**

ടി.വി.കെ. രചിച്ച 'സഖാവ്' എന്ന ജീവചരിത്രഗ്രന്ഥം പ്രഭാത് ബുക്ക് ഹൗസ്സു ആദ്യമായി പ്രസിദ്ധീകരിച്ചത് 1969 ലായിരുന്നു. കൃഷ്ണപിള്ളയെ സംബന്ധിച്ച് മലയാളത്തിലുണ്ടാകുന്ന ആദ്യത്തെ ജീവചരിത്രഗ്രന്ഥം അതാണെന്നു തോന്നുന്നു. സഖാവിന്റെ ജനനവും ബാല്യവും മുതലാരംഭിക്കുന്നതും ഇരുന്നൂറിലധികം പുറങ്ങളുള്ളതുമായ ഈ ഗ്രന്ഥത്തിൽ കൃഷ്ണപിള്ളയുടെ ജീവിതാന്ത്യം വരെയുള്ള പൊതുപ്രവർത്തനങ്ങളുടെ വിശദമായ വിവരണം വായിക്കാൻ കഴിയും.

അവ അത്രയും ചരിത്രരേഖകളുടേയും സാക്ഷിമൊഴികളുടേയും പിൻബലമുള്ളവയായതുകൊണ്ട് അടിസ്ഥാനരഹിതങ്ങളാകാൻ സാധ്യതയില്ല. എന്നാൽ ഒളിവിലിരിക്കെ നിഗൂഢമായ രീതിയിൽ സംഭവിച്ച സഖാവിന്റെ മരണത്തെപ്പറ്റി (ടി.വി.കെ.യുടെ തന്നെ ഭാഷയിൽ പറഞ്ഞാൽ 'ആകസ്മികമായിരുന്നു അന്ത്യം; അവിശ്വസനീയവും') സാക്ഷിമൊഴികളോ തെളിവുരേഖകളോ ഒന്നു കൂടാതെ 1955 ൽ എസ്.എൽ.പുരം എഴുതിയ 'അവസാനത്തെ എട്ടു ദിവസങ്ങൾ' എന്ന ലേഖനം

മാത്രം അടിസ്ഥാനമാക്കി എടുത്തുകൊണ്ടാണ് ടി.വി.കെ. എഴുതിയിട്ടുള്ളത്. സദാനന്ദന്റെ ലേഖനത്തോടുള്ള കടപ്പാട് മുട്ടിനുമുട്ടു എടുത്തു പറഞ്ഞുകൊണ്ട് എഴുതപ്പെട്ടിട്ടുള്ള 'മരണ വർണ്ണന', ഒരു ഘട്ടത്തിലെത്തിയപ്പോൾ അഴീക്കോടന്റെ സ്വാധീനത്തിനു വിധേയമാകുന്നുണ്ട്. കൃഷ്ണപിള്ളയുടെ അന്തിമനിമിഷം വിവരിച്ചുകൊണ്ട് ടി.വി.കെ. ഇങ്ങനെ എഴുതുന്നു.

"ഏറ്റവും അവസാനമായി സ. രാമൻ സി.കെ. മാധവനോടു പറഞ്ഞതിതാണ്: "സംഭവിക്കേണ്ടതു സംഭവിച്ചു. സാരമില്ല, എല്ലാ സ്ഥലങ്ങളിലും വിവരം അറിയിച്ചേക്കുക." പിന്നീടു താൻ എഴുതി പൂർത്തിയാക്കാതെ വച്ചിരുന്ന റിപ്പോർട്ടു കയ്യിലെടുത്തു. റിപ്പോർട്ട് തുടങ്ങുന്നതിങ്ങനെയാണ്. "സ്വയം വിമർശനമില്ല. വിമർശനമുണ്ട്." ആ റിപ്പോർട്ടിന്റെ അടിയിൽ വിറക്കുന്ന കൈകൊണ്ട് ഇങ്ങനെ എഴുതി, "എന്റെ കണ്ണിൽ ഇരുൾ വ്യാപിച്ചു വരുന്നു. എന്റെ ശരീരമാകെ തളരുകയാണ്. എന്തു സംഭവിക്കുമെന്നെനിക്കറിയാം. സഖാക്കളെ മുന്നോട്ട്, ലാൽസലാം," ആ പേന തറയിൽ വീണു. സഖാവ് രാമൻ സി.കെ. മാധവന്റെ മടിയിലേക്കും. അദ്ദേഹം സി.കെ. മാധവനെ കെട്ടിപ്പിടിച്ചു കൊണ്ടങ്ങനെ കിടന്നു. അല്പസമയത്തിനു ശേഷം വല്ലാത്ത ഒരു ശക്തിയോടെ ആ ശരീരം ആകെയൊന്നു പിടഞ്ഞു. കഴിഞ്ഞു. എല്ലാം കഴിഞ്ഞു. മിന്നിത്തിളങ്ങുന്ന ആ കണ്ണുകളിൽ ഒരു മങ്ങൽ വ്യാപിച്ചു. ആ സമയത്താണ് വിഷവൈദ്യനെത്തുന്നത്. അതിനു ശേഷമാണ് സദാനന്ദനും സംഭവസ്ഥലത്തെത്തുന്നത്."

സദാനന്ദന്റെ ലേഖനം അതേപടി പകർത്തുകയല്ലാതെ കൃഷ്ണപിള്ളയുടെ മരണത്തിനു സാക്ഷ്യം വഹിച്ച മറ്റാരുമായെങ്കിലും സംസാരിച്ചു കൂടുതലായെന്തെങ്കിലും സംഭാവന ചെയ്യാൻ മിനക്കെടാതെയാണ് ടി.വി.കെ. സഖാവിന്റെ മരണരംഗം വർണ്ണിച്ചിട്ടുള്ളതെന്നു വ്യക്തം. എന്നാൽ രണ്ടുഭാഗത്തു ചെറിയ (എന്നാൽ വലിയ) സംഭാവനകൾ ചേർത്തിട്ടുമുണ്ട്. അവ താഴെ പറയുന്നു.

1. ഏറ്റവും അവസാനമായി സഖാവ് രാമൻ സി.കെ. മാധവനോടു പറഞ്ഞതായി ടി.വി.കെ. രേഖപ്പെടുത്തിയിട്ടുള്ള വാക്യങ്ങളുടെ ആദ്യഭാഗത്തുതന്നെ 'സംഭവിക്കേണ്ടതു സംഭവിച്ചു.' എന്നൊരു വാചകം കാണുന്നുണ്ട്. സദാനന്ദൻ എഴുതിയതിൽ അങ്ങനെയൊന്നു കാണാനില്ല. ഇതു ടി.വി.കെ.യുടെ സംഭാവനയാണെന്നു കരുതുന്നതിൽ തെറ്റില്ല. എന്നാൽ എന്താണ് ഈ വാചകത്തിന്റെ അർത്ഥമെന്ന് അദ്ദേഹം ആലോചിച്ചിട്ടുണ്ടോ? 'സംഭവിക്കേണ്ടതു സംഭവിച്ചു' എന്നു കൃഷ്ണപിള്ള സ്വയം പറയാൻ സാദ്ധ്യതയുണ്ടോ? ഉണ്ടെങ്കിൽ ഈ പാമ്പുകടിയുടെ പിന്നിൽ മറ്റെന്തോ ഉണ്ടെന്നു വേണമല്ലോ കരുതാൻ.
2. അഴീക്കോടന്റെ ലേഖനത്തെ അനുസ്മരിച്ച് 'സഖാക്കളെ മുന്നോട്ട്' എന്ന ആഹ്വാനം കൂടി കൃഷ്ണപിള്ളയുടെ അന്ത്യലിഖിതത്തിൽ എഴുതിച്ചേർത്തിട്ടുള്ളതാണ് ടി.വി.കെ., എസ് എൽ പുരത്തിന്റെ ലേഖനത്തിൽ വരുത്തിയിട്ടുള്ള രണ്ടാമത്തെ മാറ്റം.

ചെറുതാണെങ്കിലും ഈ മാറ്റങ്ങൾ രണ്ടും നിസ്സാരങ്ങളാണെന്നു പറയാൻ കഴിയുമോ?

പാമ്പുകടിക്കു മുൻപ് കൃഷ്ണപിള്ള എഴുതാൻ തുടങ്ങിയതും, പാമ്പു കടിക്കു

ശേഷം, 'അന്ത്യലിഖിതം' എഴുതിച്ചേർത്തു പൂർത്തീകരിച്ചതുമായ റിപ്പോർട്ട് 'സഖാക്കളെ മുന്നോട്ട്' എന്ന പുസ്തകത്തിന്റെ ഒന്നാംഭാഗം 511-ാം പുറത്ത് ഉദ്ധരിച്ചിട്ടുള്ളത് അതേ പടി താഴെ പകർത്തുന്നു.

'വിമർശനമുണ്ട് സ്വയം വിമർശനമില്ല
എന്റെ കണ്ണിൽ ഇരുൾ വ്യാപിച്ചു വരുന്നു.
എന്റെ ശരീരമാകെ തളരുകയാണ്.
എന്തു സംഭവിക്കുമെന്ന് എനിക്കറിയാം.
സഖാക്കളേ മുന്നോട്ട് ലാൽസലാം.'

*പി. കൃഷ്ണപിള്ള.*

ആണ്ടലാട് പകർത്തിയിട്ടുള്ള ഈ റിപ്പോർട്ടിൽ ആകെ മൊത്തം എഴുപത് അക്ഷരങ്ങളുണ്ട്. അതിൽ പതിനഞ്ചെണ്ണം തലക്കെട്ടിലുള്ളവയാണ്. ബാക്കിയുള്ള അൻപത്തിയഞ്ചെണ്ണം പാമ്പുകടിക്കുശേഷം എഴുതിയ വാചകങ്ങളിലുള്ളവയുമാണ്. 'സ്വയം വിമർശനമില്ല, വിമർശനമുണ്ട്' എന്ന തലക്കെട്ടാണ് എസ്.എൽ.പുരവും ടി.വി.കെ.യും ഉപയോഗിച്ചിട്ടുള്ളത്. എന്നാൽ ആണ്ടലാട് പകർത്തിയപ്പോൾ അത് തലതിരിഞ്ഞ് 'വിമർശനമുണ്ട്. സ്വയം വിമർശനമില്ല.' എന്നായി ടി.വി.കെ.യെ അനുകരിച്ച് "സഖാക്കളെ മുന്നോട്ട്" എന്ന ആഹ്വാനം ആണ്ടലാട് തന്റെ ഉദ്ധരണിയിൽ പകർത്തിയിട്ടുണ്ട്. മുൻഗാമികൾ രണ്ടുപേരും ചെയ്യാത്ത ഒരു സാഹസിക കൃത്യം കൂടി ആണ്ടലാട് ചെയ്തിട്ടുണ്ട്. റിപ്പോർട്ടിന്റെ ഏറ്റവും ഒടുവിൽ പി. കൃഷ്ണപിള്ള എന്ന പേര് (അതോ ഒപ്പോ) കൂടി എഴുതി ചേർത്ത് റിപ്പോർട്ടിന് ആധികാരികത്വം നൽകാനും അദ്ദേഹം തന്റേടം കാണിച്ചിരിക്കുന്നു.

കോട്ടയത്തെ കൈരളി ചിൽഡ്രൻസ് ബുക്ക് ട്രസ്റ്റ് പ്രസിദ്ധീകരിച്ച 'മഹച്ചരിതമാല'യുടെ 27-ാം പുസ്തകത്തിൽ എ.കെ. ഗോപാലൻ, പി. കൃഷ്ണപിള്ള, കെ. ദാമോദരൻ എന്നീ മൂന്നു കമ്മ്യൂണിസ്റ്റു നേതാക്കന്മാരുടെ ലഘുജീവചരിത്രങ്ങളാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഇവ തയ്യാറാക്കിയതും ആണ്ടലാടു തന്നെയാണ്. പ്രസ്തുത പുസ്തകത്തിന്റെ 69-ാം പുറത്ത് കൃഷ്ണപിള്ളയുടെ ചരമരംഗം വർണ്ണിച്ചിരിക്കുന്നതു നോക്കുക.

'എല്ലാവരും മണ്ടിപ്പാഞ്ഞെത്തി. കൃഷ്ണപിള്ള പറഞ്ഞു' സാരമില്ല, (ടി.വി.കെ. എഴുതിയ 'സംഭവിക്കേണ്ടതു സംഭവിച്ചു.' എന്ന പ്രയോഗം ആണ്ടലാട് ഒഴിവാക്കിയിട്ടുണ്ട്. - ലേഖകൻ). എല്ലാ സ്ഥലങ്ങളിലും വിവരം അറിയിച്ചേക്കുക. (മരിക്കാൻ പോവുകയാണെന്ന് ബോധ്യമുള്ള ഒരാൾ സാരമില്ല എന്നു പറഞ്ഞതിന്റെ അർത്ഥം എന്ത്? പാമ്പുകടി സാരമില്ല എന്നാണോ? അതോ തന്റെ മരണം നിസ്സാരമായ ഒന്നാണ് എന്നാണോ അദ്ദേഹം ഉദ്ദേശിച്ചത്? സത്യത്തിൽ അദ്ദേഹം സാരമില്ല എന്നു പറഞ്ഞോ? ആരാണു ഇത് ടേപ്പ് ചെയ്തു വച്ചിട്ടുള്ളത്? സഖാവിന്റെ മരണം കഴിഞ്ഞ് ഏഴു കൊല്ലത്തിനുശേഷം എസ്.എൽ.പുരം ഓർമ്മയിൽ നിന്നും പകർത്തിയ ഒരു സംഭാഷണത്തിൽ നാടകീയത വരുത്താൻ ഉപയോഗിച്ച ഒരു പദപ്രയോഗം ടി.വി.കെ.യും ആണ്ടലാടും ഒക്കെ വീണ്ടുവിചാരമില്ലാതെ അതേപടി പകർത്തുകയല്ലേ ഉണ്ടായത്?) പൂർത്തിയാക്കിയ റിപ്പോർട്ട് കൈയ്യിലെടുത്തു. അതിൽ എഴുതി 'സ്വയം വിമർശനമില്ല: വിമർശനമുണ്ട്, എന്റെ കണ്ണിൽ ഇരുൾ

വ്യാപിച്ചുവരുന്നു. എന്റെ ശരീരമാകെ തളരുകയാണ്. എന്തു സംഭവിക്കുമെന്ന് എനിക്കറിയാം. സഖാക്കളെ മുന്നോട്ട്, ലാൽസലാം,' സഖാവിന്റെ കയ്യിൽ നിന്നും പേന താഴെവീണു. താൻ തളർന്ന് അരികിലുള്ള സി.കെ. മാധവന്റെ മടിയിലും.'

## തലക്കെട്ട് മാത്രമുള്ള റിപ്പോർട്ട്

കൃഷ്ണപിള്ള എഴുതിക്കൊണ്ടിരുന്ന റിപ്പോർട്ട് പൂർത്തിയാക്കിയിരുന്നുവെന്നാണല്ലോ ആണ്ടലാട് ഈ ഗ്രന്ഥത്തിൽ എഴുതിയിട്ടുള്ളത്. സംസ്ഥാന കമ്മിറ്റിക്കു സമർപ്പിക്കുവാൻ വേണ്ടി കൃഷ്ണപിള്ള എഴുതിയതും, പൂർത്തിയാക്കിയതെന്ന് ആണ്ടലാടു തന്നെ സമ്മതിച്ചിട്ടുള്ളതുമായ റിപ്പോർട്ടാണല്ലോ 'സഖാക്കളെ മുന്നോട്ട്' എന്ന 'ചിന്ത' പ്രസിദ്ധീകരണത്തിന്റെ 511-ാം പുറത്ത് ആണ്ടലാടു തന്നെ ഉദ്ധരിച്ചിട്ടുള്ളത്. റിപ്പോർട്ടിൽ പാമ്പു കടിക്കുമുമ്പ് എഴുതിയ ഒരുഭാഗവും പാമ്പു കടിക്കുശേഷം മരണാസന്നനായിരുന്നുകൊണ്ടു എഴുതിയ മറ്റൊരു ഭാഗവും ആണല്ലോ ഉള്ളത്. ആണ്ടലാട് ഉദ്ധരിച്ചിട്ടുള്ള റിപ്പോർട്ടാണ് കൃഷ്ണപിള്ള തയ്യാറാക്കിയതെങ്കിൽ പാമ്പു കടിക്കുമുമ്പു എഴുതിയതു പതിനാലു അക്ഷരങ്ങൾ മാത്രമുള്ള തലക്കെട്ടു മാത്രമാണ്. ഇത്രയും എഴുതിയപ്പോഴേക്കും അദ്ദേഹം ക്ഷീണിച്ചു വിശ്രമം എടുക്കാൻ കിടന്നോ? (സംസ്ഥാന കമ്മിറ്റിക്കുള്ള റിപ്പോർട്ടു എഴുതിക്കൊണ്ടിരിക്കെ ക്ഷീണം തീർക്കാൻ അല്പം ഒന്നുകിടന്നപ്പോൾ കയ്യിൽ പാമ്പു കടിച്ചു എന്നാണ് സദാനന്ദനും ടി.വി. കെയും എഴുതിയിട്ടുള്ളത്.) തലക്കെട്ടിനു താഴെ ക്ഷീണിക്കാൻ മാത്രം സമയം അദ്ദേഹം എന്തെങ്കിലും എഴുതിയിരിക്കുമല്ലോ. അതെല്ലാം എവിടെപ്പോയി? എന്തുകൊണ്ടു കൃഷ്ണപിള്ളയെപ്പറ്റി എഴുതിയിട്ടുള്ള യാതൊരാൾക്കും ആ റിപ്പോർട്ട് ഉദ്ധരിക്കാൻ കഴിയുന്നില്ല. റിപ്പോർട്ടിന്റെ ഉള്ളടക്കം കാണാൻ കഴിഞ്ഞിട്ടില്ലെന്നുള്ളതോ പോകട്ടെ ആണ്ടലാടിനെപ്പോലുള്ള ആരാധകർക്ക് കൃഷ്ണപിള്ളയുടെ അന്ത്യ റിപ്പോർട്ടിനെപ്പറ്റി എഴുതുന്ന ഓരോ സന്ദർഭത്തിലും ആ റിപ്പോർട്ടിന്റെ തലക്കെട്ടുപോലും തിരിഞ്ഞും മറിഞ്ഞും വീണ്ടും മറിഞ്ഞു തിരിഞ്ഞും പോവുക എന്ന വീഴ്ച സംഭവിക്കുകയും ചെയ്യുന്നു. ചിലപ്പോൾ പി. കൃഷ്ണപിള്ള എന്ന ഒപ്പുള്ളതായും മറ്റു ചിലപ്പോൾ ഒപ്പില്ലാത്തതായും എഴുതിപ്പിടിപ്പിക്കാൻ ഇടയാകുന്നു. കാര്യമിതാണ്. കൃഷ്ണപിള്ളയെപ്പറ്റി എസ്. എൽ. പുരം എഴുതിയത് സഖാവിന്റെ മരണത്തിനു ഏഴു കൊല്ലത്തിനു ശേഷം കേട്ടറിവുകളും ഓർമ്മകളും ഭാവനകളും എല്ലാം കൂടി കൂട്ടിക്കുഴച്ചുകൊണ്ടായിരുന്നു. അദ്ദേഹം എഴുതിയത് വേദസത്യങ്ങളാണെന്നു ധരിച്ചുകൊണ്ടു ടി.വി.കെ. പകർത്തി. അതിൽ നിന്നും ആണ്ടലാടു പകർത്തി. ഇടയ്ക്കിടെ അവനവന്റെ മനോധർമ്മമനുസരിച്ച് ഓരോരുത്തരും ഓരോ സന്ദർഭത്തിൽ തോന്നിയതൊക്കെ കൂട്ടിച്ചേർക്കുകയും ചെയ്തു. ഇവർ മൂന്നു പേരിൽ ആരും തന്നെ ചർച്ചാവിഷയമായ റിപ്പോർട്ടു കണ്ടിട്ടില്ല. അങ്ങനെ ഒരു റിപ്പോർട്ടിനെപ്പറ്റി ആർക്കെങ്കിലും എന്തെങ്കിലും അറിവുള്ളതായി നാളിതുവരെ കേട്ടിട്ടില്ല. നിരോധിക്കപ്പെട്ട ഒരു വിപ്ലവകക്ഷിയുടെ സംസ്ഥാനതലവൻ ആകസ്മികമായി മരണമടഞ്ഞപ്പോൾ അദ്ദേഹത്തിന്റെ പക്കലുണ്ടായിരുന്ന പാർട്ടി രേഖകൾ സി.കെ.മാധവനെപ്പോലെ അടുത്തുണ്ടായിരുന്ന ഉത്തരവാദിത്തമുള്ള സഖാക്കൾ ശ്രദ്ധാപൂർവ്വം എടുത്തു സൂക്ഷിക്കുകയും

പിന്നീട് സംസ്ഥാന നേതൃത്വത്തെ അവ ഏൽപ്പിക്കുകയും ചെയ്തിട്ടില്ലെന്നാണോ നാം വിചാരിക്കേണ്ടത്? ചെല്ലിക്കണ്ടം വീട്ടിൽ നിന്നും സഖാവിന്റെ ശവശരീരം എടുത്തുകൊണ്ടുപോയതോടെ അദ്ദേഹത്തിന്റെ മുറിയിൽ കിടന്ന ബീഡിക്കുറ്റികളും തീപ്പെട്ടിക്കമ്പുകളും അടിച്ചുവാരി മുറി വൃത്തിയാക്കിയ കൂട്ടത്തിൽ ഇത്ര സുപ്ര ധാനമായ പാർട്ടി രേഖകളും അടിച്ചു വാരി അടുപ്പിലിട്ടുവെന്നു സമ്മതിക്കാൻ കമ്മ്യൂണിസ്റ്റു പാർട്ടിയെ മനസ്സിലാക്കിയിട്ടുള്ള ആരും തയ്യാറാവുകയില്ല. ഒരു കാര്യം വ്യക്തമാണ്. പാർട്ടി സഖാക്കളാരും നാളിതുവരെ ആ റിപ്പോർട്ട് കണ്ടി ട്ടില്ല. ഉണ്ടായിരുന്നെങ്കിൽ 'സഖാക്കളെ മുന്നോട്ട്' എന്ന ഗ്രന്ഥത്തിൽ ഏറ്റവും പ്രമുഖസ്ഥാനം ആ റിപ്പോർട്ടിനു തന്നെ ലഭിക്കുമായിരുന്നു.

സഖാവിന്റെ കൈപ്പടയുടെ മാതൃക കാണിക്കാൻ ആ പുസ്തകത്തിന്റെ 496-ാം പുറത്ത് ആർക്കോ അദ്ദേഹം എഴുതിയ വിശേഷാൽ യാതൊരു പ്രാധാന്യവുമി ല്ലാത്ത ഒരു കത്തിന്റെ ഫോട്ടോസ്റ്റാറ്റ് ചേർത്തിട്ടുണ്ട്. അവസാന റിപ്പോർട്ട് കൈവ ശമുണ്ടായിരുന്നുവെങ്കിൽ അതിന്റെ ഫോട്ടോസ്റ്റാറ്റ് തന്നെ (പ്രത്യേകിച്ചും പാമ്പു കടിക്കുശേഷം എഴുതിയ ഭാഗത്തിന്റെ ) പ്രസിദ്ധീകരിക്കുമായിരുന്നു എന്ന കാര്യ ത്തിൽ യാതൊരു സംശയവുമില്ല.

1977 സെപ്തംബർ 4-ാം തിയതിയിലെ ദേശാഭിമാനി വാരികയിൽ പി. സതീ ശൻ എഴുതിയ 'സഖാവിന്റെ അന്ത്യദിനങ്ങൾ' എന്ന ദീർഘലേഖനം പ്രസിദ്ധീകരി ച്ചിട്ടുണ്ട്. എസ്.എൽ.പുരത്തിന്റെ ലേഖനം വായിച്ചിട്ടുള്ളതിന്റെ പ്രതിഫലനം സതീ ശന്റെ ലേഖനത്തിലുടനീളം കാണാമെങ്കിലും അതിനുമപ്പുറം മറ്റു വഴികളിൽ കൂടി സമ്പാദിച്ച കുറെ വിവരങ്ങളും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. മറ്റൊരു വസ്തുത ശ്രദ്ധാർഹമായി തോന്നിയത് കൃഷ്ണപിള്ളയെ ചെല്ലിക്കണ്ടത്തിൽ കൊണ്ടെത്തി ക്കുകയും അദ്ദേഹത്തിന്റെ മരണവേളയിലും പിന്നീടും അവിടെ നടന്ന ചടങ്ങുക ളിലും വലിയ പങ്കു വഹിക്കുകയും ചെയ്തുവെന്ന് സ്വയം എഴുതിയിട്ടുള്ള എസ്.എൽ. പുരം സദാനന്ദനെ സതീശൻ പൂർണ്ണമായും അവഗണിച്ചിരിക്കുന്നു എന്നതാണ്. പ്രസിദ്ധരും അല്ലാത്തവരുമായ ഒട്ടേറെ ആളുകളുടെ പേരുകൾ ഉദ്ധ രിച്ചിട്ടും സുദീർഘമായ ആ ലേഖനത്തിൽ ഒരിടത്തുപോലും സദാനന്ദന്റെ പേര് കടന്നുവരാതെ നോക്കാൻ സതീശൻ വളരെ ശ്രദ്ധിച്ചിട്ടുണ്ട്. അത് ഇടത്വലത് വടംവലിയുടെ ഭാഗമായിരിക്കാമെന്നു തോന്നുന്നു. അതെന്തുമാകട്ടെ; സഖാവ് കൃഷ്ണപിള്ളയുടെ അന്ത്യറിപ്പോർട്ടിനെപ്പറ്റി സതീശന് പറയാനുള്ളതെന്താണെന്ന് നോക്കാം. അദ്ദേഹം എഴുതുന്നു: "തനിക്ക് നിത്യവും ചായ കൊടുത്തുവിടുന്ന ചെല്ലിക്കണ്ടത്തിൽ വാസുവിന്റെ വീടിനു നേരെ കൈ ചൂണ്ടി സഖാവ് പറഞ്ഞു. 'ആരെയെങ്കിലും വിളിക്കൂ,' ആ ശബ്ദം ഇടറിയിരുന്നു. എന്നിട്ട് നോട്ടു ബുക്കെ ടുത്ത് അതിൽ സഖാവ് ഇങ്ങനെ കുറിച്ചു: എന്റെ കണ്ണിരുട്ടുന്നു. തല കറങ്ങുന്നു. സഖാക്കളെ മുന്നോട്ട്."

## റിപ്പോർട്ടോ, എന്ത് റിപ്പോർട്ട്?

സതീശന്റെ ഉദ്ധരണി ആദ്യം പരിശോധിച്ചവയിൽ നിന്നെല്ലാം വളരെ വ്യത്യ സ്തമാണ്. കൃഷ്ണപിള്ള എന്തെങ്കിലും റിപ്പോർട്ട് എഴുതിയ കഥയൊന്നും സതീ

ശനറിയില്ല. പകരം നോട്ടുബുക്കിലാണ് സഖാവ് തന്റെ അന്ത്യസന്ദേശം എഴുതിയതെന്നാണ് അദ്ദേഹം രേഖപ്പെടുത്തുന്നത്. എഴുതിയ വാക്കുകളാണെങ്കിൽ തന്നെയും തീരെ ഹ്രസ്വമാണ്. ആകെക്കൂടി ഇരുപത് അക്ഷരങ്ങളിൽ താഴെ.

ഒരാൾ പറഞ്ഞ വാക്കുകൾ പിന്നീട് പലർ ഓർമ്മയിൽ നിന്നും പകർത്തുകയാണെങ്കിൽ വാക്യങ്ങളുടെ ദൈർഘ്യവും അക്ഷരങ്ങളുടെ എണ്ണവും ഒക്കെ കൂടാം. കുറയാം. എന്നാൽ ഒരാൾ കടലാസ്സിൽ കുറിച്ചിട്ട കുറെ കാര്യങ്ങൾ ഓരോരുത്തർ പകർത്തുമ്പോൾ ഓരോ വിധമാകുന്നതെങ്ങനെ? മൂലകൃതി നോക്കിയാണ് എഴുതുന്നതെങ്കിൽ ആരെഴുതിയാലും ഒരേ ദൈർഘ്യമായിരിക്കും. എന്നാൽ ഇവിടെ മൂലകൃതി എവിടെ എന്നതാണ് പ്രശ്നം. അത് ആര് പൂഴ്ത്തിവെച്ചിരിക്കുന്നു എന്തിന് പൂഴ്ത്തിവെച്ചിരിക്കുന്നു? പാർട്ടിസെക്രട്ടറി മരണത്തിനു തൊട്ടുമുമ്പ് എഴുതിയ റിപ്പോർട്ട് പാർട്ടി അണികളിലാകമാനം എന്നെന്നേക്കും ഒരമൂല്യരേഖയായി പ്രചരിപ്പിക്കപ്പെടേണ്ടതല്ലേ? പേനായെടുക്കുന്നവനൊക്കെ അവനവന് തോന്നിയവിധം വെട്ടിച്ചുരുക്കാനും വലിച്ചുനീട്ടാനും കുത്തിത്തിരുകാനും അനുവദിക്കാവുന്ന ഒന്നാണോ സ്ഥാപക നേതാവിന്റെ മരണപത്രം എന്നു വിളിക്കപ്പെടാവുന്ന ആ റിപ്പോർട്ട്?

### എവിടെവച്ചു മരിച്ചു?

ഈ ചോദ്യം മറ്റു പല സംശയങ്ങൾക്കും ഇടം നൽകുന്നു. മുഹമ്മയ്ക്കു സമീപം കണ്ണർകോട്ട് എന്ന സ്ഥലത്തുള്ള ചെല്ലിക്കണ്ടത്തുങ്കൽ വീട്ടിൽ ആണ് സഖാവ് ഒളിവിലിരുന്നതെന്നും, അവിടെ വച്ചാണ് അദ്ദേഹത്തിന്റെ മരണം സംഭവിച്ചതെന്നും സദാനന്ദനും, ടി.വി.കെ.യും, ആണ്ടലാടും എഴുതിയിരിക്കുന്നു. എന്നാൽ 1970 ഓഗസ്റ്റു 19-ാം തീയതിയിലെ (കൃഷ്ണപിള്ളയുടെ 31-ാം ചരമവാർഷികം) ദേശാഭിമാനി വാരികയിൽ "സഖാവിന്റെ ഓർമ്മയ്ക്ക്" എന്ന പേരിൽ എം.എൻ. കുറുപ്പ് എഴുതിയിട്ടുള്ള ഒരു അനുസ്മരണാകുറിപ്പിൽ രേഖപ്പെടുത്തിയിരിക്കുന്നതു മുഹമ്മയ്ക്ക് പടിഞ്ഞാറുവശം കണ്ണർക്കാട്ട് പിലാത്തെരുവിൽ വീട്ടിനുള്ളിൽ വച്ച് കൃഷ്ണപിള്ളയെ പാമ്പുകടിക്കുകയും അവിടെ വച്ചു തന്നെ മരിക്കുകയും ചെയ്തു എന്നാണ്. പാർട്ടിയുടെ സ്ഥാപകനേതാവിന്റെ മരണം നടന്നത് ഏതു വീട്ടിൽ വച്ചാണെന്നതിനെപ്പറ്റിപ്പോലും കമ്മ്യൂണിസ്റ്റുകാർക്കു ഇപ്പോഴും വ്യക്തമായ ധാരണയില്ലായെന്നല്ലേ ഇതിനർത്ഥം?

ഇതുപോലെ തന്നെ സഖാവിനു സർപ്പദംശനം ഏറ്റ സാഹചര്യത്തെപ്പറ്റിയും വ്യക്തവും ഏകരൂപവുമായ ഒരു വിവരണം നൽകാൻ അദ്ദേഹത്തിന്റെ ജീവചരിത്രമെഴുത്തുകാർക്കു കഴിഞ്ഞിട്ടില്ല.

ചില ഉദാഹരണങ്ങൾ നോക്കുക.:

'രാവിലെ ഒമ്പതരമണിയായിക്കാണും. സ. രാമൻ തന്റെ റിപ്പോർട്ട് എഴുതുന്നതിനിടയിൽ തെല്ലൊന്നു വിശ്രമിക്കുകയായിരുന്നു. മുറിയുടെ പുറത്തേയ്ക്കുള്ള കതക് പകുതി തുറന്നു വച്ചിരുന്നു (പാമ്പിനു കടന്നു വരണമല്ലോ - ലേഖകൻ) സ. നാണപ്പന്റെ അമ്മ മാത്രമേ വീട്ടിലുള്ളൂ. പെട്ടെന്ന് പതിവില്ലാത്തവിധം സ.രാമൻ ആ അമ്മയെ വിളിച്ചു. അവർ ധൃതിയിൽ കടന്നു ചെന്നു. സ. രാമൻ തന്റെ വലതു

കൈയ്യുടെ മുട്ടിനു താഴെ ഇടതു കൈ അമർത്തിപ്പിടിച്ചുകൊണ്ടങ്ങനെ നിൽക്കുകയാണ്.'

"എന്താ, എന്തുപറ്റി?" ആ അമ്മ ചോദിച്ചു.

"ഓ, സാരമില്ല. എന്റെ ഈ കൈയ്യിൽ ഒരു ചേര കടിച്ചു."

ആ അമ്മ നിശബ്ദയായിപ്പോയി. നിമിഷങ്ങൾക്കുശേഷമാണ് അവർക്കൊന്നു നിലവിളിക്കാൻ കഴിഞ്ഞത്. എങ്കിലും ആ വിവരമുള്ള സ്ത്രീ അതുപാടുപെട്ട മർത്തി. എന്നിട്ട് ഒരു ചരടെടുത്ത് വലതു കൈയുടെ മുട്ടിനു മുകളിലായി വലിഞ്ഞൊരു കെട്ടുകെട്ടി. കടിച്ച പാടിൽ രക്തം പൊടിയുന്നുണ്ട്. ആ നാട്ടിൻപുറത്തുകാരിയായ അമ്മ പ്രഥമശുശ്രൂഷയും ചെയ്തു. ആ മുറിവിൽ കുറച്ചു ചുണ്ണാമ്പു തേച്ചു. എന്നിട്ട് ഉടനെ സ. സി.കെ. മാധവനെയും കണ്ണർക്കാട്ടേവാസുവിനേയും വിവരം അറിയിച്ചു. അവരവിടെ എത്തിയപ്പോൾ തന്നെ സ. രാമൻ ആകെ പരവശനായിക്കഴിഞ്ഞിരുന്നു. ഒരു വിധത്തിൽ സംഭവങ്ങളൊക്കെ അവരോടു പറഞ്ഞു. തന്നെ പാമ്പു കടിച്ചെന്നും, അമ്മ വിഷമിക്കാതിരിക്കാൻ വേണ്ടി ചേരയാണെന്നു പറഞ്ഞുവെന്നും മറ്റും ഉടനെ വിഷവൈദ്യനെ കൂട്ടിക്കൊണ്ടുവരുന്നതിനുവേണ്ടി അടുത്ത വീട്ടിലുണ്ടായിരുന്ന സ. കെ.വി. നാരായണനെ സ.സി.കെ. പറഞ്ഞയച്ചു."

ഇങ്ങനെ പോകുന്നു എസ്.എൽ.പുരത്തിന്റെ വിവരണം. കൃഷ്ണപിള്ള മരണമടഞ്ഞതിനുശേഷമാണ് വിഷവൈദ്യൻ എത്തിയതെന്നും അതിനു ശേഷമാണ് താൻ അവിടെചെന്നുചേർന്നതെന്നും എസ്.എൽ.പുരം തുറന്നു സമ്മതിച്ചിട്ടുണ്ട്. അപ്പോൾ മുകളിൽ പറഞ്ഞ വർണ്ണനകളെല്ലാം മറ്റാളുകൾ പറഞ്ഞു കേട്ടതിൽ ചായം പിടിപ്പിച്ചു രചിച്ചതാണെന്നു വ്യക്തം. അല്പസ്വല്പ വ്യത്യാസങ്ങളോടെയാണെങ്കിലും ഇതേ വർണ്ണന തന്നെയാണ് 'ആയിരം വർണ്ണങ്ങൾ' എന്ന ഗ്രന്ഥത്തിൽ പുനഃപ്രസിദ്ധീകരിച്ചിട്ടുള്ളതും.

ടി.വി.കെയും സഖാവിന്റെ മരണസഹചര്യം വിശദമായി വർണ്ണിച്ചിട്ടുണ്ട്. എന്നാൽ അതിനുള്ള അടിസ്ഥാനം എസ്.എൽ. പുരം നേരത്തെ എഴുതിവച്ചിരുന്ന 'അവസാനത്തെ എട്ടുദിവസങ്ങൾ' എന്ന ഒറ്റലേഖനം മാത്രമാണ്. എന്നിട്ടും തന്റെ ഭാവനാവിലാസങ്ങൾ വേണ്ടവിധം ചേർത്ത് വർണ്ണനയ്ക്ക് വർണ്ണപ്പൊലിമ നൽകാൻ അദ്ദേഹം വിട്ടുപോയിട്ടില്ല. സദാനന്ദൻ എഴുതിവച്ച മറ്റു വിവരങ്ങൾ അതേപടി പകർത്തിവച്ചിട്ടുള്ള ടി.വി.കെ സ. രാമനെ കടിച്ച പാമ്പിനെപ്പറ്റി പ്രതിപാദിച്ചിട്ടുള്ള ഭാഗമാണ് ഏറ്റവും ആലോചനാമൃതമായിട്ടുള്ളത്. അദ്ദേഹം എഴുതിയിരിക്കുന്നു:

"അവരവിടെ ഓടിപ്പിടഞ്ഞെത്തുമ്പോഴെയ്ക്കുതന്നെ സ. രാമൻ ആകെ പരവശനായിരുന്നു. ഒരു വിധത്തിൽ എന്താണു സംഭവിച്ചതെന്ന് അവരോട് പറഞ്ഞു. അമ്മ വിഷമിക്കരുതെന്നു കരുതി ചേരയാണു കടിച്ചതെന്നു പറഞ്ഞു. പത്തിവിടർത്തി കൊത്തിയത് ഒരു സർപ്പമായിരുന്നു. ചീറ്റിക്കൊണ്ടതു പാതിതുറന്ന വാതിൽപ്പാളിയിലൂടെ ഇഴഞ്ഞു പോയി."

സദാനന്ദൻ 1955 ലെ കൃഷ്ണപിള്ള സ്മാരകപ്പതിപ്പിൽ എഴുതിയത് 'തന്നെ പാമ്പുകടിച്ചെന്നും അമ്മ വിഷമിക്കാതിരിക്കാൻ വേണ്ടി ചേരയാണെന്നു പറഞ്ഞു

വെന്നു'മാണ്. 'ആയിരം വർണ്ണങ്ങ'ളിൽ പകർത്തിയപ്പോഴാകട്ടെ 'തന്നെ കടിച്ചതു ഒരു ചെറിയ പാമ്പാണെന്നും, ചേരയാണെന്നു പറഞ്ഞത് അമ്മ വിഷമിക്കാതിരിക്കാൻ വേണ്ടിയാണെന്നും സ: രാമൻ പറഞ്ഞു' എന്നായി. വലിയ വ്യത്യാസമില്ല; 1955ൽ നിന്നും 1965 ആയപ്പോഴേയ്ക്കും പാമ്പ് അൽപ്പം ചെറുതായതല്ലേ ഉള്ളൂ.

എന്നാൽ 1989 ൽ ടി.വി.കെയുടെ കയ്യിൽ എത്തിയപ്പോഴെക്കും ആ ചെറിയ പാമ്പ് പത്തി വിടർത്തി കൊത്തുന്ന ഒരു സർപ്പമായിത്തീർന്നതും ചീറ്റിക്കൊണ്ട് പാതി തുറന്നവാതിൽപ്പാളയിലൂടെ ഇഴഞ്ഞുപോയതും ചെറിയ ഒരു മാറ്റമാണോ?

സദാനന്ദന്റെ വിവരണങ്ങൾക്ക് സ്വന്തമായ വർണ്ണനകളൊന്നും ചേർത്ത് നിറം പിടിപ്പിക്കാൻ ആണ്ടലാട് ശ്രമിച്ചിട്ടില്ല. തന്നെയുമല്ല വർണ്ണനയുടെ വൈപുല്യം കുറെയേറെ വെട്ടിക്കുറയ്ക്കാൻ അദ്ദേഹം ശ്രമിച്ചിട്ടുമുണ്ട്.

## സതീശന്റെ റിപ്പോർട്ടിംഗ്

"ആ കൊച്ചുമുറിയുടെ തെക്കേ വാതിൽ അൽപ്പം തുറന്ന് വലതു കാൽമുട്ടു മടക്കി ഇടതുകാലിൽ വച്ച് വലതുകൈമുട്ടുമാത്രം വാതലിനുവേളയിൽ കാണത്തക്കവിധം പത്തായത്തിൽ ചാരിയിരുന്ന് പുസ്തകവായനയിൽ മുഴുകിയിരിക്കുമ്പോഴാണ് സഖാവിന്റെ വലതുകൈ മുട്ടിനു താഴെയായി വിഷപാമ്പു കൊത്തുന്നത്. തലേന്നു സന്ധ്യയ്ക്ക് വായനശാലയിലേയ്ക്കുപോകാനിറങ്ങിയപ്പോൾ മുറ്റത്ത് ഒരു പാമ്പ് ഇഴഞ്ഞു നീങ്ങുന്നത് സഖാവ് കണ്ടതാണ്. ആ വിവരം സഖാവ് അന്നു തന്നെ വാസുവിനോടു പറയുകയും ചെയ്തിരുന്നു." ഇതാണ് സതീശന്റെ റിപ്പോർട്ടിലെ വിവരങ്ങൾ.

മൂന്നാളുകളുടെയും വിവരണങ്ങളിൽ വ്യക്തമായി കാണാൻ കഴിയുന്ന ചില വൈരുദ്ധ്യങ്ങൾ നോക്കുക.

1. സദാനന്ദൻ എഴുതുന്നത് സ. രാമൻ തന്റെ റിപ്പോർട്ട് എഴുതുന്നതിനിടയിൽ തെല്ലൊന്നു വിശ്രമിക്കുകയായിരുന്നു എന്നാണ്. കിടക്കുകയായിരുന്നോ, പത്തായത്തിൽ ചാരി ഇരിക്കുകയായിരുന്നോ എന്നൊന്നും അദ്ദേഹം വ്യക്തമാക്കുന്നില്ല.
2. എന്നാൽ ടി.വി.കെയാകട്ടെ കൃഷ്ണപിള്ളയെ മലർത്തിക്കിടത്തുക തന്നെ ചെയ്തു! അദ്ദേഹം എഴുതിയിരിക്കുകയാണ്. "സ.രാമൻ തന്റെ റിപ്പോർട്ട് എഴുതുന്നതിനിടയിൽ തെല്ലൊന്നു മേൽപ്പുര നോക്കി മലർന്നു കിടന്നു വിശ്രമിക്കുകയായിരുന്നു. മുറിയുടെ പുറത്തേയ്ക്കുള്ള വാതിൽപ്പോള പകുതി തുറന്നു വച്ചിരുന്നു." ഔചിത്യബോധമാണ് ഒരു എഴുത്തുകാരന്റെ ഏറ്റവും വലിയ ഗുണം എന്നു പറഞ്ഞ നിരൂപകനാരെന്നു ഈ ലേഖകൻ ഇപ്പോൾ ഓർമ്മിക്കുന്നില്ല. എങ്കിലും ടി.വി.കെ ക്ക് അത് വേണ്ടതുപോലെയുണ്ട്. അതുകൊണ്ട് അദ്ദേഹം നല്ലൊരു എഴുത്തുകാരനാണെന്നു സമ്മതിക്കാൻ ഒരുക്കവുമാണ്. "ഇഴജന്തുക്കൾക്കു കടന്നുവരാൻ വാതിലുകൾ വേണ്ടാ"യെന്നു 204-ാം പുറത്ത് എഴുതിയിട്ടുണ്ടെങ്കിലും പാമ്പിനെ വിഷമിപ്പിക്കരുതല്ലോ എന്നു കരുതി 'പുറത്തേക്കുള്ള വാതിൽപ്പോള പകുതി തുറന്നു വയ്ക്കാൻ' തയ്യാറായ (പേജ് 205) ടി.വി.കെ ക്ക് ഔചിത്യബോധമില്ലെന്നു പറയാനൊക്കുമോ?

**ഏതു പാമ്പിനു സാധിക്കും?**

പി. കൃഷ്ണപിള്ളയെപ്പോലെ കിളരം കൂടിയ ഒരു മനുഷ്യൻ പത്തായത്തിൽ ചാരിയിരുന്നാൽ ഏതു പാമ്പിനാണ് അദ്ദേഹത്തിന്റെ വലതു കൈമുട്ടിൽ കൊത്താൻ സാധിക്കുക? അതുകൊണ്ടു തന്നെയായിരിക്കണം ടി.വി. കെ ഔചിത്യപൂർവ്വം സ. കൃഷ്ണപിള്ളയെ മേൽപ്പുര നോക്കി മലർന്നു കിടത്തിയത്. ആൾ കിടന്നു കിട്ടിയപ്പോൾ പാമ്പിനു വലതു കയ്യിൽ കൊത്താൻ എത്ര സൗകര്യമായി!

3. സതീശൻ എഴുതിയിരിക്കുന്നതിൻ പ്രകാരമാണെങ്കിൽ പത്തായത്തിൽ ചാരിയിരുന്നു പുസ്തകവായനയിൽ മുഴുകിയിരിക്കുമ്പോഴാണ് സഖാവിന്റെ വലതുകൈമുട്ടിനു താഴെയായി വിഷപാമ്പു കൊത്തുന്നത്. വലതു കൈമുട്ട് സൗകര്യത്തിനു ഒന്നു അടുത്തുകിട്ടുമ്പോൾ കൊത്തണമെന്നു മുൻകൂട്ടി പ്ലാൻ ചെയ്ത ആ വിഷപാമ്പ് തലേന്നു രാത്രി തന്നെ സ്ഥലത്തുവന്നിരുന്നു എന്നു എഴുതിയ സതീശനും ഔചിത്യബോധത്തിൽ പിന്നോക്കമല്ല!
4. പാമ്പു കടിച്ചെന്നു കൃഷ്ണപിള്ള പറഞ്ഞപ്പോൾ നാണപ്പന്റെ അമ്മ ഒരു ചരടെടുത്തു വലതുകയ്യുടെ മുട്ടിനു മുകളിലായി വലിഞ്ഞൊരു കെട്ടുകെട്ടി എന്നാണ് സദാനന്ദൻ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ സതീശൻ എഴുതിയിരിക്കുന്നതാകട്ടെ പരവശയായ ആ സ്ത്രീ ഉടനെ ഒരു തുണിയെടുത്തു മുറിവിനു മുകളിലായി മുറുക്കികെട്ടി എന്നുമാണ്. ഇതിലേതാണു ശരി?
5. പാമ്പു കടിക്കുന്നതിനു മുമ്പായി കൃഷ്ണപിള്ള എന്തെങ്കിലും റിപ്പോർട്ട് എഴുതുകയായിരുന്നുവെന്ന സൂചനപോലും സതീശന്റെ ലേഖനത്തിലില്ല. പാമ്പു കടിക്കുശേഷം അന്ത്യാഹ്വാനം എഴുതിയത് തന്റെ നോട്ടുബുക്കിലായിരുന്നുവെന്നാണ് സതീശൻ എഴുതിയിട്ടുള്ളത്. അതേ സമയം സദാനന്ദനും ടി.വി.കെയും ആണ്ടലാടും എഴുതിയിരിക്കുന്നത് ഈ സന്ദർഭത്തിൽ സഖാവ് സംസ്ഥാന കമ്മിറ്റിക്കുള്ള റിപ്പോർട്ട് തയ്യാറാക്കുന്ന ജോലിയിൽ വ്യാപൃതനായിരുന്നു എന്നാണ്.
6. പാമ്പു കടി ഏറ്റതിനു ശേഷവും കൃഷ്ണപിള്ള പുസ്തക വായന തുടരാൻ ശ്രമിച്ചതായി സതീശൻ എഴുതിയിരിക്കുന്നു. പാമ്പു കടിക്കുമുമ്പോ പിമ്പോ പുസ്തകം വായിച്ച കഥയൊന്നും സദാനന്ദനും ടി.വി.കെയും ആണ്ടാലാടും പറയുന്നില്ല.

**ഇരുട്ടുമുറിയിലെ കറുത്ത പൂച്ച**

ആകെക്കൂടി നോക്കുമ്പോൾ സഖാവ് കൃഷ്ണപിള്ളയെ പാമ്പു കടിച്ച സാഹചര്യം ഏത് എന്നതിനെ സംബന്ധിച്ച് അദ്ദേഹത്തിന്റെ നാലു ജീവചരിത്രകാരന്മാരും നാലുതരം ചിത്രങ്ങളാണ് നൽകുന്നത്. അദ്ദേഹം താമസിച്ചിരുന്ന വീട് ഏതായിരുന്നു എന്നതിനെപ്പറ്റിപോലും ഏകാഭിപ്രായമില്ല. അദ്ദേഹം റിപ്പോർട്ട് എഴുതുകയായിരുന്നുവെന്ന് ചിലർ. അതല്ല പുസ്തകം വായ്ക്കുകയായിരുന്നുവെന്ന് മറ്റൊരാൾ. അന്ത്യലിഖിതത്തിൽ 'സഖാക്കളെ മുന്നോട്ട്' എന്ന ആഹ്വാനം ഉണ്ടായിരുന്നതായി സദാനന്ദൻ എഴുതിയിട്ടില്ല. എന്നാൽ പിൽക്കാല എഴുത്തുകാരാണ്

അത്തരം ഒരു ആഹ്വാനം സ. കൃഷ്ണപിള്ളയുടെ അന്ത്യക്കുറിപ്പുകളിൽ കൂട്ടിച്ചേർത്തിട്ടുള്ളത്. സഖാക്കളെ മുന്നോട്ട് എന്ന മുദ്രാവാക്യത്തിന്റെ ഉപജ്ഞാതാവ് പി. കൃഷ്ണപിള്ളയാണെന്നു പറയുന്നതുതന്നെ ശരിയല്ല.

പി. കൃഷ്ണപിള്ളയുടെ മരണത്തിനും മുമ്പുതന്നെ സഖാക്കളെ മുന്നോട്ട് എന്ന ആഹ്വാനം പലരും പലയിടത്തും മുഴുകിയിരുന്നുവെന്നതാണ് പരമാർത്ഥം. സംശയമുള്ളവർ സഖാവ് എന്ന ഗ്രന്ഥത്തിന്റെ 153-ാം വശത്ത് ടി.വി.കെ. തന്നെ രേഖപ്പെടുത്തിയിട്ടുള്ള ഒരു സംഭവം ശ്രദ്ധിക്കുക.

'1943 മാർച്ചുമാസത്തിൽ കഴുമരവും കാത്ത് കണ്ണൂർ ജയിലിൽ കഴിഞ്ഞിരുന്ന കയ്യൂർകേസ് പ്രതികളെ സന്ദർശിക്കാനായി സഖാക്കൾ പി സി ജോഷി, സുന്ദരയ്യാ, പി. കൃഷ്ണപിള്ള എന്നീ നേതാക്കൾ ജയിലിൽ ചെന്നു. ജോഷിയെയും കൂട്ടരേയും അഭിവാദ്യം ചെയ്തുകൊണ്ട് കയ്യൂർ സഖാക്കൾ മുഷ്ടി ചുരുട്ടി 'സഖാക്കളെ മുന്നോട്ട്' എന്ന് അട്ടഹസിച്ചതായാണ് ടി.വി.കെ രേഖപ്പെടുത്തിയിരിക്കുന്നത്. ഇത് കൃഷ്ണപിള്ളയുടെ മരണത്തിനും അഞ്ചുകൊല്ലവും അഞ്ചു മാസവും മുൻപാണ്. ആ നിലയ്ക്ക് 'സഖാക്കളെ മുന്നോട്ട്' എന്ന മുദ്രാവാക്യത്തിന്റെ പിതൃത്വം പി. കൃഷ്ണപിള്ളയിൽ ആരോപിക്കുന്നതു തന്നെ അടിസ്ഥാനരഹിതമായ ഒരു നടപടിയാണ്.

ആകെക്കൂടി പരിശോധിക്കുമ്പോൾ കേരളകമ്മ്യൂണിസ്റ്റുപാർട്ടിയുടെ സ്ഥാപക നേതാവും പരമോന്നതസ്ഥാനീയനുമായിരുന്ന സഖാവിന്റെ മരണത്തെ സംബന്ധിച്ച് ആരോ ഒക്കെ പറഞ്ഞുകേട്ടതും കേട്ടവരൊക്കെ അവരവരുടെ ഭാവനാവിലാസമനുസരിച്ച് ചായം വാരിതേച്ചതുമായ കോമാളി ചിത്രമല്ലാതെ സത്യസന്ധവും ഏകരൂപവുമായ ഒരു ചരിത്രരേഖ ഇല്ലെന്നു വ്യക്തം.

### മരിച്ചതോ കൊന്നതോ?

അങ്ങനെയും കേട്ടിട്ടുണ്ട്. പി. കൃഷ്ണപിള്ള സർപ്പദംശനമേറ്റു മരിച്ചതല്ലെന്നും ഉൾപ്പാർട്ടി വഴക്ക് മൂർഛിച്ചിരുന്ന ഒരവസരത്തിൽ ഒളിവിലിരുന്ന സഖാവിന് ചായയിൽ വിഷം ചേർത്തുകൊടുത്ത് അദ്ദേഹത്തെ വധിച്ചതാണെന്നും കുപ്പിച്ചില്ലു കൊണ്ടു ദേഹത്തു ഒരു പോറൽ ഉണ്ടാക്കി പാമ്പു കടിയേറ്റത്തിന്റെ പാടാണെന്ന് വിഷഹാരികളെ പറഞ്ഞു ബോദ്ധ്യപ്പെടുത്തിയതായും മറ്റുമുള്ള ഒരു ആരോപണം 1950കളുടെ ആദ്യം കമ്മ്യൂണിസ്റ്റുവിരുദ്ധമുന്നണി സജീവമായിരുന്ന കാലത്ത് അവരുടെ പ്രസംഗപീഠങ്ങളിൽ നിന്നു ഉയർന്നിരുന്നു. ആ പ്രചരണത്തിന്ന് അന്ന് വേണ്ടത്ര വിശ്വാസ്യത ലഭിച്ചില്ല. എന്നാൽ കൊല്ലങ്ങൾക്കു ശേഷം, കൃഷ്ണപിള്ളയുടെ ചരമത്തെ സംബന്ധിച്ചു ഇടതനും വലതനും വാശിയോടെ പടച്ചുവിടുന്ന വികല ചരിത്രങ്ങൾ വായിക്കുമ്പോൾ, അവയിലുടനീളം മുഴച്ചു നിൽക്കുന്ന വൈരുദ്ധ്യങ്ങൾ ദർശിക്കുമ്പോൾ, കൃഷ്ണപിള്ളയുടെ ചരമത്തെ ഏതോ ചില നിഗൂഢതകളുടെ പുകമറ ചൂഴ്ന്നു നിൽക്കുന്നതായി കാണുവാൻ കഴിയും.

കൃഷ്ണപിള്ളയെ പാമ്പു കടിച്ചുവെന്ന് അദ്ദേഹം നേരിട്ടു പറയുന്നതു കേട്ട ഒരു സഖാവുമില്ല. ഒളിവിലിരുന്ന വീട്ടിലെ അമ്മയോട് പറഞ്ഞുവെന്ന് പറയുന്ന വാക്കുകൾ തന്നെ പാർട്ടിയിലെ ഉന്നത നേതാക്കളാരോടും അവർ പറഞ്ഞു കേട്ടി

ട്ടില്ല. അദ്ദേഹത്തിന്റെ സംരക്ഷണത്തിനും, അദ്ദേഹത്തിനു ഭക്ഷണ പാനീയങ്ങൾകൊണ്ടു ചെന്നു കൊടുക്കാനും ചുമതലപ്പെടുത്തിയിരുന്ന ആളുകളിൽ നിന്നും ചെവി മറിഞ്ഞു മറിഞ്ഞാണ് എസ്.എൽ.പുരം സദാനന്ദനും തന്നെ ഈ വിവരങ്ങളൊക്കെ ലഭിച്ചിട്ടുള്ളത്. സദാനന്ദനിൽ നിന്ന് ടി.വി.കെ.യും സതീശനും ആണ്ടലാടും ഒക്കെ മാറിമാറി എഴുതിയപ്പോഴേക്കും 'മുഹൂർത്തം മൂത്രമായി' മാറിക്കഴിഞ്ഞിരിക്കുന്നു.

പാമ്പു കടിയേറ്റശേഷം കൃഷ്ണപിള്ള പേനയെടുത്തെന്തെങ്കിലും എഴുതി എന്നതു വാസ്തവമാണെങ്കിൽ "എന്നെ പാമ്പുകടിച്ചു" എന്ന് സ്വയം എഴുതി ഒപ്പിടാതെ മറ്റെന്തും എഴുതുമെന്ന് വിചാരിക്കാൻ യുക്തിബോധമുള്ള യാതൊരാൾക്കും സാദ്ധ്യമല്ല. മരണമൊഴിയെടുക്കാൻ മറ്റാരുമില്ലാതെ നിലക്ക് തന്റെ മരണത്തിന്റെ യഥാർത്ഥകാരണത്തെപ്പറ്റി കേവലം പത്ത് അക്ഷരങ്ങളിൽ താഴെയുള്ള "എന്നെ പാമ്പുകടിച്ചു" എന്നെഴുതി ഒപ്പിട്ട്, പിന്നീടുണ്ടാകാവുന്ന തെറ്റിദ്ധാരണകളും കുറ്റാരോപണങ്ങളും ഒഴിവാക്കാൻ അദ്ദേഹം തീർച്ചയായും ശ്രമിക്കുമായിരുന്നു. തന്നെയുമല്ല, തലകറങ്ങുകയോ കണ്ണിൽ ഇരുട്ടു കയറുകയോ ചെയ്യുന്ന വിവരം സമീപസ്ഥരെ എഴുതി കാണിക്കേണ്ട കാര്യമെന്ത്? അവരോടു പറഞ്ഞാൽ പോരെ? അതിനും പററുകയില്ലെങ്കിൽ ആംഗ്യം മതിയല്ലൊ.

സിനിമാമരണം എന്നൊരു ശൈലിയുണ്ടല്ലോ. അതുപോലെ കമ്മ്യൂണിസ്റ്റ് മരണം എന്നൊരു ശൈലിയും ഉണ്ട്. കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളിലെ തലവന്മാർ (ലെനിനുൾപ്പെടെ) മരിച്ച യഥാർത്ഥ സാഹചര്യങ്ങളും അവരുടെ മരണത്തെപ്പറ്റി പിൻഗാമികൾ പുറത്തുവിട്ട ഔദ്യോഗിക അറിയിപ്പുകളുമായി പുലബന്ധം പോലുമില്ലായിരുന്നുവെന്ന് നമുക്കെല്ലാം അറിയാം.

### ചോര പുരണ്ട കൈകൾ

കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ഉന്നത നേതാക്കന്മാർ (അവർ ഭരണകർത്താക്കളല്ലാത്ത രാജ്യങ്ങളിൽപ്പോലും) പാർട്ടിയിലെ ഒരു ഗ്രൂപ്പിന്റെ ഗൂഢാലോചനയുടെ ഫലമായി വധിക്കപ്പെടുക എന്നതും പാർട്ടിയുടെ നേതൃത്വം പിടിച്ചെടുക്കുന്ന കൊലയാളികൾ വധിക്കപ്പെട്ട സഖാവിന്റെ മരണത്തെപ്പറ്റി നിറം പിടിപ്പിച്ച നുണകൾ പ്രചരിപ്പിച്ചുകൊണ്ടു ആ ശവം വിറ്റു കാശുണ്ടാക്കുന്നതും ഒരുകാലത്ത് അസാധാരണസംഭവമായിരുന്നില്ല. കേശവദേവിന്റെ 'ആർക്കുവേണ്ടി' എന്ന നോവൽ നമുക്കിവിടെ ഓർക്കാം. ഇതുതന്നെയല്ലെ കൃഷ്ണപിള്ളയുടെ കാര്യത്തിലും ഉണ്ടായത്? ഇന്നു കൃഷ്ണപിള്ളദിനം ആചരിക്കുന്ന, 'സഖാക്കളെ മുന്നോട്ട്' എന്ന് അട്ടഹസിക്കുന്ന നേതാക്കളിൽ (ബന്ധപ്പെട്ട ഒന്നു രണ്ടു സഖാക്കൾ ശാരീരികമായും മാനസികമായും നീറി നീറി മരിച്ചു എന്നും കേട്ടിട്ടുണ്ട്.) പലരുടേയും കൈകളിൽ കൃഷ്ണപിള്ളയുടെ രക്തം പുരണ്ടിട്ടില്ലേ!

പാർട്ടിയുടെ സ്ഥാപകനേതാവിനെ, വർദ്ധിച്ച ജനപ്രീതി ഉണ്ടായിരുന്ന ഒരു ബഹുജനനേതാവിനെ, ഗൂഢമായി വധിക്കണമെങ്കിൽ അതിനു തക്കതായ എന്തെങ്കിലും പ്രകോപനമുണ്ടായിരിക്കണമല്ലോ. കൃഷ്ണപിള്ളയുടെ നേതൃത്വത്തെപ്പറ്റി അത്തരം എന്തെങ്കിലും പ്രതിഷേധം പാർട്ടിയണികളിൽ അന്നുണ്ടായിരുന്നുവോ

എന്നു പരിശോധിച്ചാൽ മാത്രമേ ഈ വധവാർത്തയ്ക്ക് അടിസ്ഥാനമുണ്ടായിരുന്നുവോ എന്നുകാണാൻ കഴിയൂ.

1943-ൽ സ. കൃഷ്ണപിള്ള കമ്മ്യൂണിസ്റ്റു പാർട്ടിയുടെ സംസ്ഥാനകമ്മിറ്റി സെക്രട്ടറിയായി തെരെഞ്ഞെടുക്കപ്പെട്ടു. അദ്ദേഹത്തിന്റെ നേതൃത്വം പാർട്ടിക്കു എത്രയെല്ലാം നേട്ടങ്ങൾ ഉണ്ടാക്കിക്കൊടുത്താലും അതിന് ആപൽക്കരമായ മറ്റൊരുവശം കൂടിയുണ്ടായിരുന്നു. പരമസ്വാത്വികനായിരുന്ന സ. പി. നാരായണൻ നായർ അദ്ദേഹത്തിന്റെ 'അരനൂറ്റാണ്ടിലൂടെ' എന്ന ആത്മകഥാഗ്രന്ഥത്തിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. 'പാർട്ടിക്കുള്ളിൽ ചില അസ്വാരസ്യങ്ങൾ' എന്ന പേരിൽ ഇതെപ്പറ്റി ദീർഘമായ ഒരദ്ധ്യായം തന്നെ സ. നാരായണൻ നായർ രചിച്ചിട്ടുണ്ട്. അതിൽനിന്നും ചില ഭാഗങ്ങൾ താഴെ പകർത്തുന്നു:

"ഏതാണ്ട് ഈ കാലത്ത് പാർട്ടിയുടെ മലബാർ കേന്ദ്രത്തിൽ ചില അസ്വാരസ്യങ്ങൾ വളർന്നുവന്നു. നയപരിപാടികളെക്കുറിച്ചില്ല, പ്രശ്നങ്ങളോടും സഖാക്കളോടും ഉള്ള സമീപനം, പെരുമാറ്റം, ജീവിതരീതി എന്നിവയെച്ചൊല്ലി അത്യാവശ്യം ചില ആരോപണ പ്രത്യാരോപണങ്ങൾ ഉണ്ടായി. മറ്റൊന്നും മോഹിക്കാതെ നഗരങ്ങളിലെ തെരുവുകളും ഗ്രാമങ്ങളിലെ ഇടവഴികളും ചവിട്ടിത്താണ്ടി, വീടുകളും കയറി ഇറങ്ങി, ജയിലും ലാത്തിയും തൃണവൽഗണിച്ച് വമ്പിച്ച പ്രസ്ഥാനങ്ങൾ വളർത്തിക്കൊണ്ടുവന്നവരായിരുന്നു സഖാക്കളിൽ ബഹുഭൂരിപക്ഷവും. എന്നാൽ ആ പ്രസ്ഥാനങ്ങളുടെ മുകളിൽ കയറി ഇരുപ്പുറപ്പിച്ച് മറ്റുള്ളവരെ ഹസിക്കുന്നതും ശാസിക്കുന്നതും നേതൃത്വമായി വിചാരിച്ച ചുരുക്കം ചിലരും ഞങ്ങളുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. ഒളിവിൽ ജീവിച്ചതിന്റെ ആഭിജാത്യത്തിൽ മറ്റുള്ളവരെക്കൊണ്ട്, അവരുടെ പ്രവർത്തനങ്ങളെപ്പറ്റി ഡയറികളും റിപ്പോർട്ടുകളും എഴുതിവാങ്ങുക, അവ വസ്തുനിഷ്ഠമായി പരിശോധിക്കാനോ തെറ്റുകൾ ചൂണ്ടിക്കാണിച്ചു തിരുത്തിക്കൊടുക്കാനോ കഴിവില്ലാതെ റിഫോമിസ്റ്റുമുദ്രയും പെറ്റി ബൂർഷ്വാ വിളികളും അച്ചടക്ക ഖഡ്ഗവുമായി കേവലം യാന്ത്രികമായി വിലസുക. ഇങ്ങനെയൊരു വാഴ്ചയാണ് കുറച്ചുകാലത്തേയ്ക്കുനടന്നത്. വിപ്ലവ വായാടിത്തത്തിന് എല്ലായ്പ്പോഴും മൂളിക്കൊടുക്കാതിരുന്ന എന്നെപ്പോലുള്ള ചിലരുടെ സ്ഥിതിയും അവരുടെ വാഴ്ചക്കാലത്ത് സാമാന്യം പരുങ്ങലിലായിരുന്നു."

"ആ സ്ഥിതിവിശേഷം സഖാവ് കൃഷ്ണപിള്ളയെ ഏറ്റവും അധികം വ്യാകുലപ്പെടുത്തി. സ്വതേയുള്ള പ്രകൃതത്തിന് വിപരീതമായി സ്വൽപം മനോനിഷ്ഠമായിട്ടാണ് സഖാവ് ഇതു കൈകാര്യം ചെയ്തത്. അതിനു ചില കാരണങ്ങളും പ്രകോപനങ്ങളും സഖാവിനുണ്ടായിരുന്നു എന്നത് ശരിയാണ്. പാർട്ടി സെക്രട്ടറിയായിരുന്നു സഖാവ്. പാർട്ടിയുടെ ചട്ടങ്ങളും നടപടിക്രമങ്ങളും അതിലംഘിച്ചുകൊണ്ട് പെട്ടെന്നു ഒരുബോധോദയത്തിൽ മലബാറിലെ പാർട്ടി കേന്ദ്രം പിരിച്ചു വിട്ടതായി കീഴ്ഘടകങ്ങൾക്കു സർക്കുലർ എഴുതിവിട്ടു. കെ.കെ.വാര്യരെയും മറ്റുരണ്ടുമൂന്നു സഖാക്കളെയും മാത്രം കോഴിക്കോട്ടുകേന്ദ്രത്തിൽ നിർത്തി. മറ്റുപലരേയും സഖാവ് നാനാദിശ നിയോഗിച്ചുവിട്ടു. മുറുമുറുക്കാനല്ലാതെ നിവർന്നുനിന്ന് അതിനെ എതിർക്കാൻ അവരാരും ധൈര്യപ്പെട്ടില്ല." (പേജ് 244, 245, 246)

എതിർക്കാൻ ധൈര്യപ്പെട്ടില്ലെന്നു മാത്രമല്ല സഖാവിന്റെ പ്രഹരമേറ്റവരിൽ

ഇ.എം.എസ്. നമ്പൂതിരിപ്പാടിനെപ്പോലെ ചില സൂത്രശാലികൾ സുപ്രസിദ്ധമായ 'തൂക്കക്കാരന്റെ ചിരി'യോടെ ഇത്തരം നടപടികളെല്ലാം തങ്ങളുടെ കൂടി സമ്മതവും സന്തോഷവും കണക്കിലെടുത്തു കൃഷ്ണപിള്ള ഏൽപ്പിച്ചുതന്ന ചുമതലകളാണെന്നു വരുത്തിത്തീർത്ത് തൻപ്രമാണിത്തം നിലനിർത്താനുള്ള വാചകക്കസർത്തുകൾ പ്രയോഗിച്ചിട്ടുമുണ്ട്. നമ്പൂതിരിപ്പാടിന്റെ വാക്കുകൾ ശ്രദ്ധിക്കുക.

"ഓരോരുത്തരുടേയും കഴിവുകൾ നോക്കി അതാതാളുകൾ ചെയ്യേണ്ട ജോലി എന്തെന്നു അവർക്ക് ഉപദേശവും നിർദ്ദേശവും നൽകുന്ന കാര്യത്തിലാണ് കൃഷ്ണപിള്ള ഏറ്റവുമധികം വിജയിച്ചത്." 'അഖിലേന്ത്യാ നേതൃത്വം' കളിച്ചു നടന്ന നമ്പൂതിരിപ്പാടിനെ വിളിച്ചു സ്വന്തം നാട്ടിൽപ്പോയി വാൾപോസ്റ്റർ ഒട്ടിക്കുവാൻ കൃഷ്ണപിള്ള കൽപ്പിച്ചതിനെപ്പറ്റിയുള്ള നമ്പൂതിരിപ്പാടിന്റെ വിശദീകരണം തരക്കേടുള്ളതാണോ? എന്താണ് കൃഷ്ണപിള്ള ഇ.എം.എസ്സിനു കൊടുത്ത കല്പന എന്നു നോക്കുക-

"എന്റെ സ്വന്തം താലൂക്കായ വള്ളുവനാട്ടിൽ നടക്കുന്ന പ്രായോഗിക രാഷ്ട്രീയ പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുക്കുക."

എന്തുപറയുന്നു കൃഷ്ണപിള്ളയുടെ നെഞ്ചൂക്ക്? നമ്പൂതിരിപ്പാടിനെപ്പോലും കടിഞ്ഞാണിട്ട് പിടിച്ചുനിർത്തിയ ആ മനുഷ്യന്റെ മുമ്പിൽ കീഴടങ്ങാൻ എലംകുളം മനയ്ക്കലെ കൊച്ചുതിരുമേനിക്ക് സന്തോഷം കാണുമോ? എന്താണ് സംഭവിച്ചതെന്നു പി. നാരായണൻ നായർ രേഖപ്പെടുത്തിയിട്ടുള്ളതു നോക്കുക.

"ഇ.എം.എസ്. നമ്പൂതിരിപ്പാട് അന്നും അധികസമയവും പാർട്ടിയുടെ അഖിലേന്ത്യാകേന്ദ്രത്തിലായിരുന്നു. അഖിലേന്ത്യാകേന്ദ്രം ഇടപെട്ട് സഖാവിനെകൊണ്ട് സർക്കുലർ പിൻവലിപ്പിച്ചു." (പേജ് 245)

കേന്ദ്ര നേതൃത്വത്തിന്റെ നിർദ്ദേശമനുസരിച്ച് സ്വന്തം സർക്കുലർ പിൻവലിച്ചെങ്കിലും അതുളവാക്കിയ അഭിമാനഭംഗം കൃഷ്ണപിള്ളക്ക് മറക്കാൻ കഴിഞ്ഞിരിക്കുമോ? 'വള്ളുവനാട്ടിൽ നടക്കുന്ന പ്രയോഗിക രാഷ്ട്രീയ പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുക്കുക' എന്ന കല്പനയിൽ നിന്നും മോചനം നേടി അഖിലേന്ത്യാകേന്ദ്രത്തിൽ ചെന്നു വിലസാൻ നമ്പൂതിരിപ്പാടിനു കഴിഞ്ഞെങ്കിലും കൃഷ്ണപിള്ള എന്ന ശൂദ്രൻ ഏൽപ്പിച്ച പ്രഹരം നമ്പൂതിരിപ്പാടിനു മറക്കാവുന്ന ഒന്നായിരുന്നില്ല.

**എന്നെക്കാൾ വലിയവനാര്?**

കൃഷ്ണപ്പിള്ള മരിച്ച് വർഷങ്ങൾ കഴിഞ്ഞിട്ടും നമ്പൂതിരിപ്പാടിന്റെ ഈ വേദന മാറിയിരുന്നില്ല എന്നതിന് ഒന്നാംതരം തെളിവാണ് 1955ലെ 'കൃഷ്ണപിള്ളസ്മാരകപ്പതിപ്പിൽ വന്ന 'സഖാവു ഞാനും' എന്ന ലേഖനം. തനിക്കു സ്വായത്തമായ വാദകൗശലങ്ങളും പദപ്രയോഗ ചാതുര്യങ്ങളും തന്ത്രപൂർവ്വം പ്രയോഗിച്ചുകൊണ്ടു നമ്പൂതിരിപ്പാട് എഴുതിയിട്ടുള്ള പ്രസ്തുത ലേഖനം ഉപരിപ്ലവമായി ഒന്നു വായിച്ചുപോകുന്നവർക്ക് കൃഷ്ണപിള്ളയെ സംബന്ധിച്ച ആദരപൂർവമായ ഒരു അനുസ്മരണമാണതെന്നു തോന്നും. എന്നാൽ ഒന്നു മനസ്സിരുത്തി വായിച്ചാൽ ഓരോ പദപ്രയോഗത്തിന്റെയും പിന്നിൽ ഒളിച്ചുവച്ചിരിക്കുന്ന ആക്രമണത്തിന്റെയും താറടിക്കലിന്റെയും എണ്ണമറ്റ ഉദാഹരണങ്ങൾ കണ്ടെ

ത്താൻ കഴിയും. സംശയമുള്ളവർ താഴെപ്പറയുന്ന ഉദാഹരണങ്ങൾ ശ്രദ്ധിക്കുക.

"എന്റെ രാഷ്ട്രീയ സംഘടനാപ്രവർത്തനങ്ങളിൽ മാത്രമല്ല വ്യക്തിപരവും കുടുംബപരവുമായ കാര്യങ്ങളിൽ കൂടി എനിക്ക് വലിയൊരു താങ്ങും തണലുമായാണ് സഖാവിനെ ഞാൻ സദാ കണ്ടിട്ടുള്ളത്," എന്ന പ്രസ്താവന വായിക്കുമ്പോൾ ഉത്തമമായ സ്തുതി എന്നു ആർക്കും തോന്നാം. "എന്നാൽ ഇതു മറിച്ചും ശരിയായിരുന്നുവെന്നു പറയാനെനിക്ക് അഭിമാനമുണ്ട്" എന്നുള്ള അടുത്തവാക്യം വായിക്കുമ്പോൾ സ്തുതിപ്പിന്റെ അടിത്തറ തകരുകയാണ്. "ഞാനദ്ദേഹത്തിന്റെയെന്ന പോലെ സഖാവ് എന്റെയും അഭിപ്രായങ്ങളും ഉപദേശങ്ങളും വിമർശനങ്ങളും എല്ലാ കാര്യത്തിലും ആരാഞ്ഞിരുന്നു. അദ്ദേഹം എനിക്കെന്നപോലെ ഞാനദ്ദേഹത്തിനും ആവശ്യമുള്ള അവസരത്തിലെല്ലാം ഉപദേശസഹായങ്ങൾ നൽകിയിരുന്നു" എന്നു വായിക്കുമ്പോൾ കൃഷ്ണപിള്ളയാണോ താനാണോ വലിയവൻ എന്ന സംശയം വായനക്കാരിലുണ്ടാക്കാൻ കഴിഞ്ഞാൽ അതു തന്നെ, ഒരു ലാഭക്കച്ചവടമാണല്ലോ. ഇനി നമ്പൂതിരിപ്പാടിന് വേണ്ടി പ്രത്യേകിച്ചൊരു 'സ്മാരക ഗ്രന്ഥം' ഇറക്കേണ്ട ആവശ്യം തന്നെ ഉദിക്കുന്നില്ല; കാരണം അദ്ദേഹമാരാണ്? കൃഷ്ണപിള്ളക്ക് ബുദ്ധി ഉപദേശിച്ച ചാണക്യൻ !

"ഇങ്ങനെ പരസ്പരം ബന്ധപ്പെട്ട ഞങ്ങളിരുവരുടേയും ജീവിതങ്ങളിലൊന്ന് മറ്റൊന്നിനെ രൂപപ്പെടുത്താൻ സഹായിച്ചതെങ്ങനെയെന്ന് വിവരിക്കാൻ ഇവിടെ മുതിരുന്നില്ല," എന്ന് നമ്പൂതിരിപ്പാട് എഴുതിയത്, 'അതിനൊരു ദീർഘഗ്രന്ഥം തന്നെ എഴുതേണ്ടിവരും' എന്നതുകൊണ്ടാണത്രെ.

കൃഷ്ണപിള്ളയുടെ ഉപദേശവും നിർദ്ദേശങ്ങളും ഇല്ലായിരുന്നെങ്കിൽ ഞാൻ വെറും ഒരു ശാന്തിക്കാരൻ നമ്പൂതിരിയായി ഒടുങ്ങുമായിരുന്നു എന്നൊരാൾ സ്വയം ഏറ്റുപറയുന്നതു തികഞ്ഞ വിനയത്തിന്റെ ലക്ഷണമായി കണക്കാക്കാം. എന്നാൽ എന്റെ ഉപദേശവും വിമർശനവുമില്ലായിരുന്നെങ്കിൽ കൃഷ്ണപിള്ള എന്ന സഖാവ് രൂപം കൊള്ളുകയില്ലായിരുന്നു എന്ന ധ്വനി എന്തിന്റെ ലക്ഷണമാണ്? എളിമയുടെയോ അതോ പഴയ പകയുടേയോ?

ഇങ്ങനെയങ്ങ് ഉദ്ധരിക്കാൻ തുടങ്ങിയാൽ ഇ.എം.എസിന്റെ ലേഖനത്തിലെ മുഴുവൻ വാക്യങ്ങളും ഉദ്ധരിക്കേണ്ടിവരും. കാരണം താൻ കൃഷ്ണപിള്ളയേക്കാൾ താഴെയോ, കൃഷ്ണപിള്ള തന്നെക്കാൾ മുകളിലൊ അല്ല എന്ന് കൗശലപൂർവം സ്ഥാപിക്കാനുള്ള യത്നമാണ് ഈ ലേഖനത്തിലുടനീളം നമ്പൂതിരിപ്പാടു നടത്തിയിരിക്കുന്നത്. പാർട്ടി സെക്രട്ടറി സ്ഥാനം തങ്ങളിരുവരും മാറിമാറി വഹിച്ചിട്ടുണ്ടെങ്കിലും ഒറ്റയ്ക്കു കാര്യങ്ങൾ ചെയ്യാതെ ഇരുവരും പരസ്പരപൂരകമെന്ന നിലയിൽ ആലോചിച്ചാണു കാര്യങ്ങൾ ചെയ്തതെന്നും എന്നാൽ ഈ ആലോചനകളിൽ മറ്റുസഖാക്കൾക്കോ കീഴ്ഘടകങ്ങൾക്കോ കാര്യമായ പങ്കാളിത്തം നൽകിയിരുന്നില്ലെന്നും ഇത് പാർട്ടിയുടേയും തങ്ങളുടേയും ആശയപരവും സംഘടനാപരവും രാഷ്ട്രീയവുമായ വളർച്ചയെ മാത്രമല്ല ഞങ്ങളുടെ വ്യക്തിപരമായ വളർച്ചയെക്കൂടിയും തടയുകയും തങ്ങളുടെ പെരുമാറ്റത്തെയും പ്രവർത്തനങ്ങളെയും വഷളാക്കുക കൂടി ചെയ്തു എന്ന് നമ്പൂതിരിപ്പാടു രേഖപ്പെടുത്തിയിരിക്കുന്നു. തൽഫലമായി 'കൂട്ടായ ഒരു ബോൾഷെവിക് നേതൃത്വത്തിനു പകരം താൻ പ്രമാണിത്ത

പരമായ സ്വന്തം തീരുമാനങ്ങൾ പാർട്ടിയുടെ മേൽ അടിച്ചേൽപ്പിക്കുന്നതരത്തി ലുള്ള നേതൃത്വം നിലവിൽ വന്നു' എന്ന് തുറന്നെഴുതാനും നമ്പൂതിരിപ്പാട് മടി ച്ചില്ല. ഇത്തരമൊരു പാപത്തിനു കൃഷ്ണപിള്ള നൽകേണ്ടിവന്ന വിലയാണോ അദ്ദേഹത്തിന്റെ മരണമെന്ന് ആരെങ്കിലും സംശയിച്ചാൽ അവരെ കുറ്റപ്പെടുത്താൻ കഴിയുമോ?

നമ്പൂതിരിപ്പാടു തുടരുന്നു - "ഇതിന്റെ ഫലമായി പാർട്ടിക്കകത്തുവന്ന കുഴപ്പ ങ്ങളും അതിലൂടെ പാർട്ടിക്കു വന്ന ബലഹീനതയും ഈ ലേഖനത്തിന്റെ പരിധി യിൽപ്പെട്ട വിഷയങ്ങളല്ല. (പറഞ്ഞാൽ കൊലക്കുറ്റത്തിനു ജയിലിൽ പോകേണ്ടി വരുമെന്ന ഭയമുണ്ടോയെന്നു വ്യക്തമാക്കിയിട്ടുമില്ല- ലേഖകൻ) ഇവിടെ ഒരു കാര്യം മാത്രമേ പറയേണ്ടതുള്ളൂ. ബോൾഷെവിക് സംഘടനയുടെ അടിസ്ഥാനതത്വങ്ങ ളായ കൂട്ടുനേതൃത്വം, വിമർശനവും സ്വയം വിമർശനവും, അടിയിൽ നിന്നുള്ള വിമർശനം വിശേഷിച്ചും - ഇതെല്ലാം പഠിച്ചു പ്രയോഗത്തിൽ വരുത്താൻ കഴിയാ ത്തതിന്റെ ഫലമായി മറ്റു പലരുടേയുമെന്നപോലെ സഖാവിന്റെയും പ്രവർത്തന ത്തിലും നേതൃത്വത്തിലും ഒട്ടേറെ കുറവുകൾ പറ്റിയിട്ടുണ്ട്. ഈ കുറവുകളാകട്ടെ പാർട്ടിയുടെ വളർച്ചയെ പല സന്ദർഭങ്ങളിലും തടയുകയും സ്തംഭിപ്പിക്കുകയും ചെയ്തിട്ടുണ്ട്."

ഇത്രയുമൊക്കെ പൊല്ലാപ്പുണ്ടാക്കിയ ഒരു മനുഷ്യനെ വെറുതെ വിടാൻ മടി ക്കുന്നതായിരുന്നില്ല നാല്പതുകളിലെ കമ്മ്യൂണിസ്റ്റുപ്രസ്ഥാനം എന്ന് അൽപ്പം ഓർമ്മ ശക്തിയുള്ളവർക്ക് നിശ്ചയമുണ്ട്. എന്തായാലും ഒരു വ്യക്തിയുടെ സ്മാര കപ്പതിപ്പിൽ ചേർക്കാൻ ഇതിനേക്കാൾ നല്ലൊരു സ്തുതിഗീതം (അതോ കുറ്റപ ത്രമോ) മറ്റാർക്കും തയ്യാറാക്കാൻ കഴിയുമെന്നു തോന്നുന്നില്ല.

### എ.കെ.ജി.യുടെ സാക്ഷിമൊഴി

സ. എ.കെ. ഗോപാലന്റെ ആത്മകഥയുടെ ഒന്നാംഭാഗത്തിൽ പി കൃഷ്ണപി ള്ളയുമായി ജയിലിലും പുറത്തും ഒന്നിച്ചു കഴിച്ചുകൂട്ടുകയും സംഘടനാ പ്രവർത്ത നങ്ങളിൽ ഏർപ്പെടുകയും ചെയ്തതിന്റെ നിരവധി ഓർമ്മക്കുറിപ്പുകൾ കാണു വാൻ കഴിയും. എ.കെ.ജിയുടെ അഭിപ്രായത്തിൽ "ഒരു നേതാവിനുവേണ്ട ഗുണ ങ്ങളിൽ പലതും ഞാനദ്ദേഹത്തിൽ കണ്ടു. 'തിയറി' പറഞ്ഞുകാര്യം ധരിപ്പിക്കാൻ സാധിച്ചില്ലെങ്കിൽ തെറിപറഞ്ഞെങ്കിലും അതു സാധിക്കും. പക്ഷെ മറ്റുള്ളവരുടെ അഭിപ്രായങ്ങൾ ശ്രദ്ധിച്ച് കേൾക്കുന്നതിൽ വേണ്ടത്ര ശ്രദ്ധിക്കാറില്ലെന്നു ആദ്യകാ ലത്ത് എനിക്ക് തോന്നിയിട്ടുണ്ട്." (ആത്മകഥ. ഒന്നാം ഭാഗം. പേജ് 45)

ആത്മകഥയുടെ രണ്ടുഭാഗങ്ങളുംകൂടി യോജിപ്പിച്ചുകൊണ്ട് 1965ൽ 'എന്റെ പൂർവ്വ കാല സ്മരണകൾ' എന്ന ഗ്രന്ഥം കറന്റുബുക്ക്ഹൗസ്സിൽ നിന്നും പുനഃപ്രസിദ്ധീ കരിച്ചപ്പോൾ "പക്ഷേ മറ്റുള്ളവരുടെ അഭിപ്രായങ്ങൾ ശ്രദ്ധിച്ചുകേൾക്കുന്നതിൽ വേണ്ടത്ര ശ്രദ്ധിക്കാറില്ലെന്ന് ആദ്യകാലത്ത് എനിക്ക് തോന്നിയിട്ടുണ്ട്," എന്ന പ്രസ്താവന പൂർണ്ണമായി വിട്ടുകളയാൻ എ.കെ.ജി. തയ്യാറായി. (എന്റെ പൂർവ്വ കാല സ്മരണകൾ. പേജ് 49)

1975-ൽ ആത്മകഥയുടെ ഒരു പരിഷ്ക്കരിച്ച പുതിയ പതിപ്പ് 'എന്റെ ജീവിതകഥ'

എന്ന പേരിൽ പുറത്തിറക്കിയപ്പോൾ "പക്ഷേ, മറ്റുള്ളവരുടെ അഭിപ്രായങ്ങൾ ശ്രദ്ധിക്കാൻ അദ്ദേഹത്തിനു മടിയുണ്ടായിരുന്നില്ല" എന്ന് (പണ്ടു പറഞ്ഞതിനു നേരെ വിപരീതമായ) ഒരു അഭിപ്രായംകൂടി രേഖപ്പെടുത്താനും എ.കെ.ജി മടിച്ചില്ല.

ആത്മകഥയുടെ ഒന്നാംഭാഗം 'എന്റെ അഗ്നിപരീക്ഷകൾ' എന്ന പേരിൽ എ.കെ.ജി. ആദ്യമായി പ്രസിദ്ധപ്പെടുത്തിയത് സ. കൃഷ്ണപിള്ള ജീവിച്ചിരുന്ന കാലത്താണ്. അന്ന് അദ്ദേഹത്തിന് ഒരു രക്തസാക്ഷിയുടെ പരിവേഷം ലഭിച്ചിരുന്നില്ലായിരുന്നതുകൊണ്ട് ഒരു സഹപ്രവർത്തകനും സുഹൃത്തും എന്ന നിലയിൽ തനിക്ക് തോന്നിയ അഭിപ്രായങ്ങൾ എ.കെ.ജി. വെട്ടിത്തുറന്നു രേഖപ്പെടുത്തുകയാണുണ്ടായത്. എന്നാൽ '1969ൽ എന്റെ പൂർവ്വകാല സ്മരണകൾ' എന്നപേരിൽ അതേ ആത്മകഥയുടെ മൂന്നാം പതിപ്പ് പ്രസിദ്ധീകരിച്ചപ്പോൾ പരേതനായ സഖാവിന്റെ പ്രശസ്തിക്ക് ഒട്ടും ചേരാത്ത അസുഖകരമായ ഒരു പ്രസ്താവന തന്റെ ഗ്രന്ഥത്തിൽ നിന്നും ഒഴിവാക്കാനുള്ള ഔചിത്യമാണ് എ.കെ.ജി. പ്രദർശിപ്പിച്ചത്. 1975ൽ 'എന്റെ ജീവിതകഥ'യുടെ പ്രസിദ്ധീകരണഘട്ടമായപ്പോഴെക്കും പരേതനെ മഹത്വീകരിക്കുക എന്ന ലക്ഷ്യത്തോടെ, മുമ്പ് അദ്ദേഹത്തിൽ കാണാൻ കഴിയാതിരുന്ന ഒരു ഗുണം കൂടി അദ്ദേഹത്തിൽ വെച്ചുകെട്ടുവാനും എ.കെ.ജി ഉത്സാഹിച്ചതിൽ അത്ഭുതപ്പെടുവാനൊന്നുമില്ല. ഇതു മൂന്നും വായിച്ചവർക്ക് ചോദിക്കുവാനുള്ള ചോദ്യം ഇതു മാത്രമായിരിക്കും; ഈ പ്രസ്താവനകളിൽ ഏതാ പി. കൃഷ്ണപിള്ളയെ സംബന്ധിച്ചു ശരി?

ഇനി എ.കെ.ജിയുടെ തന്നെ മറ്റൊരു ഉദ്ധരണി വായിക്കുക:-

"എരുഞ്ഞൊളി ഒരു വീട്ടിൽ വച്ച് പതിനഞ്ച് കൊല്ലം മുമ്പ് രാഷ്ട്രീയമായ ചർച്ച നടക്കുമ്പോൾ ഞങ്ങൾ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായി. എന്റെ അഭിപ്രായം കേൾക്കാതെ തട്ടിക്കേറാൻ തുടങ്ങി. എനിക്കു കോപം വന്ന് ഞാൻ സഖാവിനെ ഒരടിയടിച്ചു." (നവയുഗം 17.8.1952)

എന്തായാലും എ.കെ.ജിയെപ്പോലുള്ള ഒരു ഉന്നത സഖാവിനു കൈവെയ്ക്കത്തക്കവിധമുള്ള പ്രകോപനം ഉണ്ടാക്കാൻ കഴിഞ്ഞ എന്തോ പ്രത്യേകത സ. കൃഷ്ണപിള്ളയുടെ സ്വഭാവത്തിലുണ്ടായിരുന്നു എന്നു വേണമല്ലോ ഈ അടിക്കാര്യത്തിൽ നിന്നും നാം മനസ്സിലാക്കുക.

കൃഷ്ണപിള്ളയുടെ ജീവചരിത്രം 1969-ൽ രചിച്ച ടി.വി.കെ. അടുത്ത കാലത്ത് സഖാവിനെപ്പറ്റി പറഞ്ഞ ഒരു വ്യത്യസ്ത അഭിപ്രായം ശ്രദ്ധിക്കുക:-

"വിമർശിക്കപ്പെടേണ്ട പലതും പി. കൃഷ്ണപിള്ളയുടെ പ്രവർത്തന ശൈലിയിലുണ്ടായിരുന്നു. പാർട്ടിയിൽ ഒരു ഏകാധിപതിയായിരുന്നു കൃഷ്ണപിള്ള. തന്നെ വിമർശിക്കുന്നവരെ അദ്ദേഹം വച്ചുപൊറുപ്പിച്ചിരുന്നില്ല. സി.പി.ഐ.യുടെ മലബാർ കമ്മറ്റി പിരിച്ചുവിട്ടതും മറ്റും ഇത്തരത്തിലുള്ള നടപടിയായിരുന്നു." (മാതൃഭൂമി 6.12.1998)

### അണ്ണാൻ കുഞ്ഞും തന്നാലായത്

ടി.വി.കെ. എഴുതിയ 'സഖാവ്' എന്ന ജീവചരിത്രഗ്രന്ഥത്തിന് കേവലം മൂന്നു പേജുമാത്രം നീളമുള്ള ഒരു അവതാരിക എഴുതിയ എൻ.ഇ.ബാലറാം പോലും "സഖാവു കുറ്റമറ്റ വ്യക്തിയാണെന്നു ഞാൻ പറയുന്നില്ല. അദ്ദേഹത്തിനും

മനുഷ്യസഹജമായ ദൗർബല്യങ്ങൾ കാണാമായിരുന്നു. ജനകീയ യുദ്ധകാലഘട്ടത്തിൽ പാർട്ടിയുടെ രാഷ്ട്രീയനയവും വർഗ്ഗ സംഘടനകളുടെ ദൈനംദിന പ്രവർത്തനവും കൂട്ടിയിണക്കുക അതിദുഷ്കരമായ ഒരു കൃത്യമായിരുന്നു. ഈ ഘട്ടത്തിൽ കേരളത്തിലെ കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിനു ചില ദൗർബല്യങ്ങൾ വന്നു ചേരുകയുണ്ടായി. അതിൽ സഖാവിനും ഒരു പങ്കുണ്ടായിരുന്നു. സംഘടനയ്ക്കകത്ത് ഒരു പ്രതിസന്ധി തന്നെ കുറച്ചുനാൾ നിലനിൽക്കുകയുണ്ടായി" എന്നു രേഖപ്പെടുത്തിയിട്ടുണ്ട്.

കൃഷ്ണപിള്ള മരിച്ചു കൊല്ലങ്ങൾ കഴിഞ്ഞിട്ടും കൃഷ്ണപിള്ളയെപ്പറ്റി നാലു വാക്കു തികച്ചെഴുതാൻ ഒരുമ്പെടുന്ന ഓരോ സഖാവും കൃഷ്ണപിള്ളയുടെ ദൗർബല്യങ്ങളെപ്പറ്റിയും പാർട്ടിയിൽ പ്രതിസന്ധിയുണ്ടാക്കിയതിൽ അദ്ദേഹത്തിനുണ്ടായിരുന്ന പങ്കിനെപ്പറ്റിയും മുട്ടിനു മുട്ടിനു എഴുതുന്നതിന്റെ അർത്ഥമെന്താണ്? അതു തന്നെ ഒരു പ്രത്യേക തന്ത്രത്തിലാണ് എല്ലാവരും ചെയ്യുന്നത്. പുട്ടുകുറ്റിയിൽ അരിപ്പൊടിയും തേങ്ങായും ഒന്നിടവിട്ട് ഇടുന്നതുപോലെ ആദ്യം അല്പം ഗുണം പറയും. പിന്നെ അൽപം ദോഷം പറയും. പിന്നെ ഗുണം, പിന്നെ ദോഷം... ഇങ്ങനെ പോകുന്നു തന്ത്രപൂർവമായ ആ പരിപാടി.

**പ്രേമം എന്ന ഗുലുമാല്**

ടി.വി.കെയുടെ പുസ്തകത്തിൽ 'പ്രേമവും വിവാഹവും' എന്നൊരു അദ്ധ്യായം ഉണ്ട്. 1941ൽ കൃഷ്ണപിള്ള ശുചീന്ദ്രത്തിനടുത്ത് എടലാക്കുടി ജയിലിൽ കഴിയുന്ന അവസരത്തിൽ ശുചീന്ദ്രം ക്ഷേത്രത്തിലെ പൂജാരിയുടെ മകൾ തങ്കമ്മയുമായി ഒരു പോലിസുകാരൻ മുഖാന്തിരം ബന്ധപ്പെട്ടതും ആ രാഷ്ട്രീയബന്ധം പ്രേമബന്ധമായി കലാശിച്ചതും മറ്റുമാണ് ആ അദ്ധ്യായത്തിലെ പ്രതിപാദ്യം. തങ്കമ്മയിൽ നിന്നും പോലീസുകാരൻ വഴി കൃഷ്ണപിള്ളക്ക് വായിക്കാൻ പുസ്തകങ്ങൾ ലഭിച്ചു കൊണ്ടിരുന്നു. പുറത്തുള്ള സഖാക്കൾക്കു എത്തിക്കേണ്ട കത്തുകൾ തങ്കമ്മ വഴിയാണ് കൃഷ്ണപിള്ള എത്തിച്ചു കൊണ്ടിരുന്നത്. പക്ഷെ ഈ ഇടപാട് കേവലം ഒരു രാഷ്ട്രീയബന്ധത്തിനുമപ്പുറം പ്രേമബന്ധമായി വളർന്ന വസ്തുത പാർട്ടിനേതൃത്വം അറിയുകയും ഇത്തരം ഒരു സ്ത്രീയുമായുള്ള ബന്ധം സഖാവിനും പാർട്ടിക്കും ഒട്ടാകെ അപകടം ചെയ്യുമെന്നു ബോദ്ധ്യപ്പെടുകയും അന്നൊരു പാർട്ടിനേതാവായിരുന്ന സ. സി. ഓ. മാത്യുവിനെ എടലാക്കുടിക്ക് അയയ്ക്കുകയും ചെയ്തു. സ. മാത്യു, തങ്കമ്മയെ സമീപിച്ച് കൃഷ്ണപിള്ള അവരെ ഏൽപ്പിച്ചിരുന്ന കത്തുകളും, പാർട്ടിരേഖകളും തന്നെ ഏൽപ്പിക്കാൻ ആവശ്യപ്പെട്ടു. ആളറിയാതെ അവ ഏൽപ്പിക്കാൻ തങ്കമ്മ വിസമ്മതിച്ചു. ഈ ബന്ധം ശരിയാവില്ലെന്ന് മാത്യു കൃഷ്ണപിള്ളയെ അറിയിച്ചുവെന്നും, സഖാവ് ഇങ്ങനെയൊരബദ്ധത്തിൽ കുടുങ്ങിയല്ലോ, അതിൽ നിന്നും കഴിയും വേഗം പുറത്തുകടക്കണം എന്ന് അദ്ദേഹം കൃഷ്ണപിള്ളക്ക് എഴുതിയിരുന്നുവെന്നും അതിന് ഇക്കാര്യത്തിൽ മാത്യുവിന്റെ ഉപദേശം ആവശ്യമില്ലായെന്നും മാത്യു അതിൽ ഇടപെടേണ്ടതില്ലയെന്നും, സഖാവ് മറുപടി കൊടുത്തുവെന്നും ടി.വി.കെ. എഴുതിയിരിക്കുന്നു. പാർട്ടിയുടെ നിർദ്ദേശങ്ങളെ ധിക്കരിച്ചുകൊണ്ട് പ്രേമബന്ധങ്ങളും നാരീസമ്പർക്കങ്ങളും വച്ചുപു

ലർത്തുന്ന സാധാരണ സഖാക്കളെപ്പോലും സഹിഷ്ണുതയോടെ നോക്കാൻ കമ്മ്യൂണിസ്റ്റു പാർട്ടി വൈമനസ്യം കാണിച്ചിരുന്ന ഒരു കാലഘട്ടത്തിൽ സംസ്ഥാന സെക്രട്ടറിയുടെ പ്രേമബന്ധം അക്ഷന്തവ്യമായ ഒരു പാളിച്ചയായി പരിഗണിക്കപ്പെട്ടതിൽ അത്ഭുതമില്ല.

മുതലാളിത്തയുദ്ധം നൊടിയിടകൊണ്ടു ജനകീയയുദ്ധമായി മാറിയ അത്ഭുത പ്രതിഭാസത്തിന്റെ വെളിച്ചത്തിൽ, ഇന്ത്യൻ കമ്മ്യൂണിസ്റ്റുകാർ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ കാവൽ ഭടന്മാരായി മാറിയ കാലത്ത്, ജയിലിൽക്കിടന്ന കമ്മ്യൂണിസ്റ്റ് നേതാക്കന്മാരത്രയും വിമോചിതരായി. അക്കൂട്ടത്തിൽ 1942 മാർച്ചിൽ കൃഷ്ണപിള്ള എടലാക്കുടി ജയിലിൽ നിന്നും മോചിപ്പിക്കപ്പെട്ടു. അദ്ദേഹം നേരെ പോയത് പാർട്ടി ഓഫീസിലേക്കല്ല: തങ്കമ്മയുടെ വീട്ടിലേക്കാണ്. അടുത്ത ദിവസം തന്നെ അവരുടെ വിവാഹം നടന്നു.

ആ സംഭവം തങ്കമ്മ ഇങ്ങനെ രേഖപ്പെടുത്തുന്നു:-

"ഒരു ദിവസം സന്ധ്യയ്ക്ക് ജയിൽ വിമോചിതനായ സഖാവ് എന്റെ വീട്ടിൽ വന്നു. ഞാൻ അപ്പോൾ സിനിമ കാണാൻ പോയിരിക്കുകയായിരുന്നു. അമ്മ കാപ്പി ഉണ്ടാക്കിക്കൊടുത്തു. ഞാൻ മടങ്ങിയെത്തുമ്പോൾ അദ്ദേഹത്തെക്കണ്ട്, വളരെ സന്തോഷിച്ചു. കുറച്ചു കഴിഞ്ഞ് അദ്ദേഹം തിരിച്ചുപോയി. അടുത്ത ദിവസം ഞങ്ങൾ തമ്മിലുള്ള അടുപ്പത്തെക്കുറിച്ച് അറിഞ്ഞ് അച്ഛൻ എന്നെ ശാസിച്ചു. ദേഹോപദ്രവമേല്പിച്ചു. സഖാവു വീണ്ടും വരുകയും വിവാഹസമ്മതമാവശ്യപ്പെടുകയും ചെയ്തു. അച്ഛൻ ഒടുവിൽ ഗത്യന്തരമില്ലാതെ വിവാഹസമ്മതം തന്നു. മൂന്നാം ദിവസം ഞങ്ങൾ തമ്മിൽ രജിസ്റ്റർവിവാഹം നടത്തി. മധുവിധുവിന്റെ ആദ്യ രണ്ടു ദിവസങ്ങൾ പൊന്നറയുടെ വീട്ടിലാണ് കഴിഞ്ഞത്. മൂന്നാം ദിവസം പന്തളത്തുപോയി എം.എന്റെ വീട്ടിൽ നാലഞ്ചു ദിവസം താമസിച്ചു. അടുത്തുള്ള കെ.സി. ജോർജ്ജിന്റെ വീട്ടിലേയ്ക്കാണ് പിന്നീട് പോയത്." (സഖാക്കളെ മുന്നോട്ട് - പേജ് 500)

"സഖാവിന്റെ വിവാഹ ജീവിതത്തിലെ ആദ്യത്തെ ഏഴുദിവസം അങ്ങനെ കഴിഞ്ഞു" എന്ന് ടി.വി.കെ. എഴുതിയിട്ടുണ്ട് (സഖാവ്-പേജ് 141)

ജനകീയയുദ്ധം വിജയിപ്പിക്കാനും, ക്വിറ്റിന്ത്യാസമരം പൊളിക്കാനും കമ്മ്യൂണിസ്റ്റ് പാർട്ടി കൈയും മെയ്യും മറന്ന് പരിശ്രമിക്കുമ്പോഴാണ് പാർട്ടി സെക്രട്ടറിയുടെ ഈ വിരുന്ന് സന്ദർശങ്ങൾ! പാർട്ടി നേതൃത്വം ക്ഷമിക്കുമോ? ആരോപണങ്ങൾ ഉയർന്നുതുടങ്ങി. അതെപ്പറ്റി എൻ.സി.ശേഖർ 'മാതൃഭൂമി' വാരികയുടെ 1985 ഡിസംബർ 29- തിയതിയിലെ ലക്കത്തിൽ പറഞ്ഞു :-

"നിരോധനം കഴിഞ്ഞ് തിരിച്ചുവരുമ്പോഴേയ്ക്കും എനിക്കും സഖാവ് കൃഷ്ണപിള്ളയ്ക്കുമെതിരായി മലബാറിൽ പ്രചരണം ആരംഭിച്ചുകഴിഞ്ഞിരുന്നു. കൃഷ്ണപിള്ള ഒരു വേശ്യയെ കല്യാണം കഴിച്ചുവെന്നായിരുന്നു ആരോപണം."

എന്നാൽ സഖാവ് മരിച്ച് നാലുദശകം കഴിഞ്ഞപ്പോഴേയ്ക്കും പാർട്ടിയുടെ എതിർപ്പ് അവസാനിച്ചെന്നു തോന്നുന്നു. 'ചിന്ത'യുടെ 1988-ലെ രജതജൂബിലി പതിപ്പിൽ ഈ പ്രേമത്തെയും വിവാഹത്തേയും മധുവിധുവിനെയും ഒക്കെ എത്ര നല്ല പദങ്ങൾ കൊണ്ടാണ് സാക്ഷാൽ പി. ഗോവിന്ദപിള്ള ചിത്രീകരിച്ചു വച്ചിരിക്കുന്നത്!

പക്ഷെ അതു വായിച്ചു സന്തോഷിക്കാൻ തങ്കമ്മ പോലും ജീവിച്ചിരിപ്പില്ലായിരുന്നു.

**കൃഷ്ണപിള്ളയെ മനസ്സിലാക്കാത്ത തങ്കമ്മ**

പാർട്ടി നേതൃത്വത്തിന്റെ സമ്മതം കൂടാതെ ഒരു ജീവിതസഖിയെ തെരഞ്ഞെടുത്തതിൽ കൃഷ്ണപിള്ള പിന്നീടു ഖേദിച്ചിട്ടുണ്ടോ? അതിനുള്ള ഉത്തരവും ടി.വി.കെയുടെ ഗ്രന്ഥത്തിൽത്തന്നെയുണ്ട് അദ്ദേഹം എഴുതുന്നു:-

“സഖാവിലെ എല്ലാ നല്ലഗുണങ്ങളുടേയും അടിസ്ഥാനം രൂഢമൂലമായി നില കൊണ്ട ഈ മൃദുലവികാരങ്ങളിലായിരുന്നു. സാംസ്കാരികമായി കൈവന്ന ഉയർന്ന മനുഷ്യത്വമായിരുന്നു. സഹപ്രവർത്തകരിൽ ചിലർക്കതു കാണാൻ സാധിച്ചില്ല. തങ്കമ്മയ്ക്കുപോലും.” (പേജ് 186)

തുടർന്ന് ഗ്രന്ഥകർത്താവിനു നേരിൽ കാണേണ്ടിവന്ന ഒരു രംഗം സാമാന്യം ദീർഘമായി അദ്ദേഹം വിവരിക്കുന്നുമുണ്ട്. 1946ൽ കൃഷ്ണപിള്ള തങ്കമ്മയുമൊത്ത് കണ്ണൂരിൽ താമസിക്കുന്ന കാലം. ഒരു ദിവസം ഉച്ചയ്ക്ക് ടി.വി.കെയും കൃഷ്ണപിള്ളയും കൂടി ഊണുകഴിക്കാൻ കക്കാട്ടുള്ള വീട്ടിലേക്കു ചെന്നപ്പോൾ ദേശീയ പ്രസ്ഥാനത്തിലെയും കമ്മ്യൂണിസ്റ്റ്പാർട്ടിയിലെയും തലമൂത്ത കാരണവരായിരുന്ന മൊയാരത്തു ശങ്കരൻ, പുറം വരാന്തയിലെ അരമതിലിന്മേൽ ഒരു തോർത്തുമുണ്ടും വിരിച്ചു കിടക്കുന്നു. എതിരെയുള്ള ഭിത്തിയിൽ ഒരു വലിയ കുട്ട. അതു നിറയെ നാടൻ നെല്ലുകുത്തിയ അരി, നാളികേരം, പച്ചക്കറി. എല്ലാം സഖാവിനുവേണ്ടി ഒരു പയ്യനെക്കൊണ്ടു ചുമപ്പിച്ചു കൊണ്ടുവന്നരിക്കുകയാണു മൊയാരം. എന്തായാലും അടുക്കളയിലേക്കു ഒരറിയിപ്പു കൊടുത്തു കൃഷ്ണപിള്ള:- “തങ്കമ്മേ, ചോറെടുത്തുവെയ്ക്കു, മൂന്നു പേരുണ്ട്.”

അകത്തു നിന്നുവന്ന മറുപടി കൃഷ്ണപിള്ളയെയാണോ അതല്ല, മൊയാരത്തിനെയാണോ കൂടുതൽ വിഷമപ്പെടുത്തിയതെന്നറിയില്ല. ഏതായാലും മൊയാരം എന്തോ ഒരുപകടത്തിൽപെട്ടപോലെ പറഞ്ഞു, “വേണ്ട സഖാവേ ഞാൻ പുറത്തു പോയി ഭക്ഷണം കഴിച്ചുവരാം.”

തോർത്തും കുടയുമെടുത്ത് ഇറങ്ങിയ മൊയാരത്തിനെ കൃഷ്ണപിള്ള ബലം പ്രയോഗിച്ച് പിടിച്ചിരുത്തി, അദ്ദേഹം തന്നെ അടുക്കളയിൽ പോയി, രണ്ടുപേർക്കുള്ള ചോറ് മൂന്നുപ്ലേറ്റുകളിലാക്കി വിളമ്പി മൂന്നാളും ഊണുകഴിച്ചു. മൊയാരത്തിനോടുള്ള തങ്കമ്മയുടെ പെരുമാററം കൃഷ്ണപിള്ളയ്ക്ക് തീർത്തും രസിച്ചില്ല.” അന്നു രാത്രി അതിന്റെ പേരിൽ അദ്ദേഹം അവരോടു കയർക്കുകയും ചെയ്തതായി ടി വി കെ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ പ്രേമവിവാഹം അദ്ദേഹത്തിനു മധുരം മാത്രമല്ല പകർന്നത്.

ഏതാനും മാസങ്ങൾക്കു ശേഷം തങ്കമ്മ പ്രസവിച്ചു. ഇരട്ടകുട്ടികളായിരുന്നുവെങ്കിലും അവർ തള്ളയുടെ ഉദരത്തിൽവച്ചുതന്നെ ജീവൻ വെടിഞ്ഞുകഴിഞ്ഞിരുന്നു. ഈ അനുഭവം കൃഷ്ണപിള്ളയെന്ന മനുഷ്യനെ വളരെയേറെ വേദനിപ്പിക്കുക തന്നെ ചെയ്തു. “കുറെ ദിവസങ്ങൾ കൃഷ്ണപിള്ള നിരുന്മേഷവാനായി കാണപ്പെട്ടു. നിരാശനും, ഹൃദയത്തിന്റെയും ശരീരത്തിന്റെയും ഒരംശം ചോർന്നു പോയതുപോലെ.” (പേജ് 190)

**അണ്ടർ ഗ്രൗണ്ടിലേക്ക്**

കമ്യൂണിസ്റ്റുപാർട്ടിയുടെ രണ്ടാം കോൺഗ്രസ്സ് 1948 ഫെബ്രുവരിയിൽ കൽക്കത്തയിൽ ചേരുകയും നെഹ്റുഗവൺമെന്റിനെ സായുധ സമരത്തിലൂടെ അട്ടിമറിക്കണമെന്ന രണദിവെയുടെ വാദം അംഗീകരിച്ചുകൊണ്ടുള്ള കുപ്രസിദ്ധമായ കൽക്കത്താ തിസ്സീസ് അംഗീകരിക്കുകയും ചെയ്തു. കൃഷ്ണപിള്ള ഈ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നോ? സംബന്ധിച്ചിരുന്നുവെന്ന് 'സഖാവിന്റെ കത്തുകൾ' എന്ന ഗ്രന്ഥത്തിന്റെ ആമുഖത്തിൽ ആണ്ടലാട് എഴുതുന്നു.

എന്നാൽ 'കേരളത്തിൽ നിന്ന് അണ്ടർഗ്രൗണ്ടു പ്രവർത്തനത്തിന് മുന്നൊരുക്കങ്ങൾ ചെയ്യാനുണ്ടായിരുന്നതുകൊണ്ട് സഖാവു കൃഷ്ണപിള്ള കൽക്കത്താ കോൺഗ്രസ്സിൽ പങ്കെടുക്കുകയുണ്ടായില്ല' എന്നെഴുതിവച്ചിരിക്കുന്നതും ആണ്ടലാടു തന്നെയാണ്. (സഖാക്കളെ മുന്നോട്ട്. പേജ് 510)

ഈ വൈരുദ്ധ്യം എങ്ങനെ സംഭവിച്ചു? യഥാർത്ഥത്തിൽ സംഭവിച്ചതെന്ത്?

കൽക്കത്താ തിസ്സീസിന്റെ അരങ്ങേറ്റമായി. പിന്നെ ഒളിവിലിരുന്നുകൊണ്ട് പാർട്ടിയുടെ പുതിയ വിപ്ലവ ലൈൻ നടപ്പാക്കേണ്ട കാലഘട്ടമായിരുന്നു. അങ്ങനെയാണ് മറ്റു പല സഖാക്കളെയും പോലെ കൃഷ്ണപിള്ളയും അണ്ടർഗ്രൗണ്ടു പ്രവർത്തനമാരംഭിച്ചത്. 1948 ആഗസ്റ്റ് 10-ാം തിയതിയാണല്ലോ സ.കൃഷ്ണപിള്ള ചെല്ലിക്കണ്ടത്തുങ്കൽ വീട്ടിൽ ഒളിവു ജീവിതം ആരംഭിച്ചത്. ഒരു മനുഷ്യൻ എത്ര ഹൃദയബലമുള്ളവനാണെങ്കിൽത്തന്നെയും, അയാളെ അലട്ടാൻ മാത്രം ശക്തമായ നിരവധി സംഘർഷങ്ങൾ ആ ദിവസങ്ങളിൽ സ. കൃഷ്ണപിള്ളയുടെ മനസ്സിൽ തിളച്ചുമറിയുന്നുണ്ടായിരുന്നുവെന്നു മുകളിൽ രേഖപ്പെടുത്തിയിട്ടുള്ള സംഭവങ്ങൾ തെളിയിക്കുന്നുണ്ടല്ലോ. അതിൽ സംഘടനാപരവും കുടുംബപരവുമായ പ്രശ്നങ്ങളൊക്കെ ഉൾക്കൊള്ളുന്നുമുണ്ട്. തങ്കമ്മയുമായിട്ട് ആറുമാസം മുൻപ് ആലപ്പുഴ തെരഞ്ഞെടുപ്പ് കാലത്തു കണ്ടുപിരിഞ്ഞതാണ്. അതു കഴിഞ്ഞു ഒരു ബന്ധവുമുണ്ടായില്ല (പേജ് 211) എന്നു ടി.വി.കെ. രേഖപ്പെടുത്തിയിരിക്കുന്നു. ഒരു ഭർത്താവിന്റെ ഹൃദയസംഘർഷത്തിന് ഈ നീണ്ട വേർപാട്, അതിന്റെ കാര്യകാരണങ്ങൾ ഉൾപ്പെടെ, വഴി തെളിക്കുമെന്നത് സ്വാഭാവികം മാത്രമാണ്.

**അന്ത്യരംഗം**

വീട്ടിലെ ഗൃഹനാഥനും മക്കളായ നാണപ്പനും രാഘവനും കയർ ഫാക്ടറി തൊഴിലാളികളായിരുന്നു. രാവിലെ അവർ പണിക്കുപോയി. ഗൃഹനായിക ഒരു ചൂണ്ടലുമെടുത്ത് മീൻ പിടിക്കാൻ പോയി. പിടിച്ചുകൊണ്ടുവന്ന മീൻ ഒരുക്കിക്കൊണ്ടിരുന്നപ്പോഴാണ് "ദേ ഇങ്ങോട്ടുവന്നേ" എന്ന് സഖാവ് അവരെ വിളിച്ചത്. അവർ ഓടി വന്നു. "എന്റെ കൈയ്യിൽ എന്തോ കടിച്ചു."

ഇതത്രയും സതീശന്റെ വർണ്ണനകളാണ്. "എന്റെ കയ്യിൽ ഒരു ചേര കടിച്ചു" എന്നു പറഞ്ഞതായിട്ടാണ് ടി.വി.കെയും എസ്.എൽ.പുരവും രേഖപ്പെടുത്തിയിരിക്കുന്നത്. സതീശൻ എഴുതിയപ്പോൾ "എന്തോ" കടിച്ചതായി. "ആരെയെങ്കിലും വിളിക്കൂ" എന്ന് സഖാവ് പറഞ്ഞതനുസരിച്ച് ആ സ്ത്രീ വാസുവിനെ വിവരമറിച്ചു. താമസിയാതെ കെ.പി. നാരായണൻ, സി.കെ. മാധവൻ എന്നിവർ ഓടി

യെത്തി വാസുവിനോട് അൽപം ആംഗ്യത്തോടെ അവ്യക്തമായി സഖാവിങ്ങനെ പറഞ്ഞു. "സാരമില്ല അറിയിച്ചേര്". വിഷവൈദ്യനെ വിളിക്കാൻ കെ.വി. നാരായണനും എസ്.കുമാരനെ വിവരമറിയിക്കാൻ വാസുവും പോയി. അപ്പോഴെക്കും കെ.വി. തങ്കപ്പനും മറ്റു ചില സഖാക്കളും എത്തി. വിഷവൈദ്യൻ ചില പരിശോധനകൾ നടത്തിയ ശേഷം മരിച്ചുപോയതായി പറഞ്ഞുവെന്ന് സതീശൻ മാത്രമല്ല ടി.വി.കെ., സദാനന്ദൻ എന്നിവരെല്ലാം രേഖപ്പെടുത്തിയിട്ടുണ്ട്. ആദ്യത്തെ വിഷവൈദ്യൻ വരുന്നതിനുമുമ്പെ അദ്ദേഹം മരിച്ചുകഴിഞ്ഞിരുന്നുവെന്നർത്ഥം? എത്ര കൊടിയ വിഷമുള്ള പാമ്പു കടിച്ചാലും ഇത്ര ഞൊടിയിടകൊണ്ട് മരണം സംഭവിക്കുമോ? അര മണിക്കൂറിനുള്ളിൽ ആൾ മരിച്ചതായി ഒരു വൈദ്യൻ പറഞ്ഞത് ഓർമ്മിക്കുക. എന്നിട്ടും മൃതദേഹവുമായി പിന്നെയൊരു ഊരുചുറ്റലാണ്. നാലൊ അഞ്ചൊ വിഷവൈദ്യൻമാരുടെ അടുത്തുപോയതായിട്ടാണ് ജീവചരിത്രകാരന്മാരൊക്കെ രേഖപ്പെടുത്തിയിരിക്കുന്നത്.

നാം ഇതിനുമുകളിൽ പരിശോധിച്ച സാഹചര്യങ്ങളൊക്കെ പരിശോധിക്കുന്ന ആർക്കും സഖാവ് കൃഷ്ണപിള്ളയുടെ പാമ്പുകടിയും മരണവും എല്ലാം ഉത്തരം കിട്ടാത്ത ഒരു ചോദ്യചിഹ്നമായി അവശേഷിക്കുന്നു എന്നു വ്യക്തമാകും. മരണത്തിനു മുമ്പ് അദ്ദേഹം എഴുതിയെന്ന് പറയപ്പെടുന്ന റിപ്പോർട്ടിന്റെ തലവാചകം തന്നെ 'സ്വയം വിമർശനമില്ല, വിമർശനമുണ്ട്' എന്നാണല്ലോ. അന്നത്തെ പാർട്ടിവഴക്കുകളുടെ ഒരു ചിത്രീകരണമായിരിക്കും ആ തലക്കെട്ടിനു താഴെ അദ്ദേഹം രേഖപ്പെടുത്തിവച്ചതെന്നു ന്യായമായി ആർക്കും ഊഹിക്കാൻ കഴിയും. കൃഷ്ണപിള്ള എഴുതിയ ആ റിപ്പോർട്ട് എവിടെപ്പോയി? അത് ശ്രദ്ധാപൂർവ്വം ഏറ്റെടുത്ത് താല്പര്യപൂർവ്വം സൂക്ഷിച്ച് പാർട്ടിയുടെ ഉന്നത നേതാക്കൻമാരെ ഏൽപ്പിക്കാൻ മാത്രം ഉത്തരവാദിത്വബോധമില്ലാത്തവരായിരുന്നു സി.കെ. മാധവനും സദാനന്ദനും വാസുവും എന്ന് എങ്ങനെ നമുക്ക് വിശ്വസിക്കാൻ കഴിയും. 'അവസാനത്ത എട്ടു ദിവസങ്ങൾ' എഴുതിയ എസ്.എൽ.പുരം കൃഷ്ണപിള്ള മരിച്ചു കഴിഞ്ഞാണ് ചെല്ലുന്നതെങ്കിലും പിന്നീടുള്ള മുഴുവൻ ചടങ്ങുകളിലും പങ്കെടുത്ത ആളാണ്. അദ്ദേഹവും ഈ റിപ്പോർട്ട് കണ്ടതായി പറയുന്നില്ല. സഖാവിന്റെ മരണം നടക്കുമ്പോൾ കേരളത്തിലെ കമ്മ്യൂണിസ്റ്റ് നേതാക്കളിൽ പ്രമുഖരായ മിക്കപേരും ആ വീടിന്റെ പരിസരങ്ങളിലുള്ള വീടുകളിൽ ഒളിവിൽ കഴിയുന്നുണ്ടായിരുന്നുവെന്നും സദാനന്ദൻ ഉൾപ്പെടെയുള്ള ജീവചരിത്രകാരന്മാർ പറയുന്നു. അവർക്കാർക്കും അന്തരിച്ച സംസ്ഥാനസെക്രട്ടറിയുടെ കൈവശമുണ്ടായിരുന്ന സുപ്രധാന രാഷ്ട്രീയ രേഖകൾ ഏറ്റെടുക്കാൻ വേണ്ട അവസരം ലഭിക്കാതെ പോയെന്ന് എങ്ങനെ വിശ്വസിക്കാൻ കഴിയും.?

മരണാസന്നനായിത്തീർന്ന സഖാവിന് എഴുതാൻ മാത്രമുള്ള ശരീരശേഷിയും ഓർമ്മശക്തിയും ഉണ്ടായിരുന്നപ്പോൾ പാർട്ടിയുടെ ഉന്നതനേതൃത്വത്തെ ധരിപ്പിക്കുവാനായി ഒരു രഹസ്യവും (തന്റെ മരണ കാരണം, പാർട്ടിയുടെ പ്രശ്നങ്ങൾ എന്നിവയെ സംബന്ധിച്ച) ഉണ്ടായിരുന്നില്ലെ? കടലാസിൽ എഴുതാതെ തന്നെ ചുറ്റും നിന്നവരെ പറഞ്ഞു മനസ്സിലാക്കുകയോ (അഥവാ ആംഗ്യം കൊണ്ടു ഗ്രഹിപ്പിക്കുകയോ) ചെയ്യാമായിരുന്ന അപ്രധാന കാര്യങ്ങൾ എഴുതിക്കൊണ്ടു തന്റെ

ജീവിതത്തിലെ അവശേഷിച്ച ആരോഗ്യവും നിമിഷങ്ങളും പാഴാക്കാൻ മാത്രം മഠയനായിരുന്നോ അദ്ദേഹം? ഇതെല്ലാം തന്ത്രപൂർവ്വം കെട്ടിച്ചമച്ച ഒരു കപടനാടകത്തിന്റെ യുക്തിരഹിതമായ ഗൂഢപദ്ധതികളാണെന്ന് സാമാന്യ ബുദ്ധിയുള്ളവർ പറഞ്ഞാൽ സഖാക്കൾ കോപിച്ചിട്ടു കാര്യമില്ല.

**പിശാചെങ്കിലും സത്യം പറഞ്ഞു**

എച്ച്.ഡി.മാളവ്യ എഴുതിയ Kerala: a Report to the Nation എന്ന പുസ്തകം വായനക്കാരിൽ ചിലരെങ്കിലും കണ്ടിരിക്കും. 1957ൽ കേരളത്തിൽ അധികാരത്തിൽ വന്ന നമ്പൂതിരിപ്പാടിന്റെ മന്ത്രിസഭ ചെയ്തുകൂട്ടിയ മഹൽക്കാര്യങ്ങൾ വർണ്ണിച്ചുകൊണ്ടും ആ മന്ത്രിസഭക്കെതിരായി വിമോചനസമരം നടത്തിയ സ്വന്തം കക്ഷിയായിരുന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനെവരെ പരിഹസിച്ചുകൊണ്ടും മാളവ്യ തയ്യാറാക്കിയ പ്രസ്തുത ഗ്രന്ഥം അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുള്ളത് ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ ഡൽഹിയിലെ പീപ്പിൾസ് പബ്ലിഷിംഗ് ഹൗസ് എന്ന പ്രസിദ്ധീകരണശാലയാണ്. പ്രസ്തുത ഗ്രന്ഥത്തിന്റെ മൂന്നാം അദ്ധ്യായം ഇ.എം.എസ്. മന്ത്രിസഭ അധികാരമേറ്റെടുത്ത രംഗത്തിന്റെ ഒരു വിവരണത്തോടെയാണ് ആരംഭിച്ചിട്ടുള്ളത്. പുന്നപ്രയിലെ വലിയ ചുടുകാട്ടിലുള്ള പി കൃഷ്ണപിള്ളയുടെ ശവകുടീരത്തിൽ പുഷ്പഹാരങ്ങൾ അർപ്പിച്ച ശേഷമാണ് മന്ത്രിമാർ സത്യപ്രതിജ്ഞക്ക് പോയത് എന്ന വിശേഷം എഴുതിയ ഇംഗ്ലീഷ് വാക്യത്തിൽ പി.കൃഷ്ണപിള്ളയെപ്പറ്റി പറഞ്ഞിരിക്കുന്നത്, "P. Krishna Pillai the great founder leader of the communist movement in Kerala was cremated after he had died of MAKE bite! എന്നാണ്. നോക്കൂ ആ Make bite ഒരു പക്ഷെ SNAKE bite എന്ന കെട്ടുകഥ തന്നെയായിരിക്കാം മാളവ്യ എഴുതിക്കൊടുത്തത്. പക്ഷെ കമ്മ്യൂണിസ്റ്റുകൾക്കും അവരുടെ സഹയാത്രികൾക്കും ഇല്ലാത്ത സത്യസന്ധത അച്ചടിപിശാചിനുപോലുമുണ്ട്. അതുകൊണ്ട് അച്ചടിച്ചപ്പോൾ തെളിഞ്ഞുവന്നത് SNAKE bite എന്ന കെട്ടുകഥയല്ല MAKE bite എന്ന യാഥാർത്ഥ്യമാണ്.

*ആഗസ്റ്റ് 1983*



# പി. ഗോവിന്ദപ്പിള്ള മറുപടി പറയുമോ?

സഖാവ് കൃഷ്ണപിള്ളയെ കടിച്ച പാമ്പ് ആര്? എന്ന പേരിൽ ഏതാനും ആഴ്ച കൾക്കു മുമ്പ് വീക്ഷണത്തിൽ ഒരു ലേഖന പരമ്പര പ്രസിദ്ധപ്പെടുത്തിയിരുന്നല്ലോ. പലരേയും പ്രകോപിപ്പിക്കും എന്നറിയാതെയല്ല ഞാൻ അത് എഴുതിയത്. ഇടതോ വലതോ കമ്മ്യൂണിസ്റ്റ് നേതാക്കളും, അവരുടെ പത്രങ്ങളും എന്റെ തലയിൽ തീ കോരികോരിയിടാതിരിക്കുകയില്ല എന്നും എനിക്ക് ഉറപ്പുണ്ടായിരുന്നു. ചിന്തയോ, ദേശാഭിമാനിയോ, ജനയുഗമോ, നവയുഗമോ ഒന്നും എന്റെ ലേഖനം കണ്ടതായി ഭാവിച്ചിട്ടില്ലായെന്നു തോന്നുന്നു (അതോ എന്റെ ശ്രദ്ധയിൽ പെടാത്തതാണോ എന്നും നിശ്ചയമില്ല.) എന്തായാലും മാർക്സിസ്റ്റ് നേതാവായ പി.ഗോവിന്ദപ്പിള്ളയെ എങ്കിലും പ്രസ്തുത ലേഖനപരമ്പര പ്രകോപിപ്പിച്ചു എന്നറിയുന്നതിൽ എനിക്ക് വലിയ ചാരിതാർത്ഥ്യമുണ്ട്. കഷ്ടപ്പാടിനു ഫലമുണ്ടായി എന്നറിയുമ്പോഴുള്ള ചാരിതാർത്ഥ്യം.

ഏതാനും ദിവസങ്ങൾക്കുമുമ്പ് കോട്ടയം മാമ്മൻ മാപ്പിളഹാളിൽ വച്ച് കോട്ട യത്തെ പത്രപ്രവർത്തകർ സംഘടിപ്പിച്ച 'ഇന്ത്യയിൽ ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ ഭാവിയെന്ത്?' എന്ന ചർച്ചയിൽ പങ്കെടുത്തു സംസാരിക്കവെ പ്രബന്ധാവതാരക നായ സി.പി. ശ്രീധരനെ എതിർക്കാനുള്ള വാദത്തിനിടയിലാണ് സ.ഗോവിന്ദപ്പിള്ള എന്റെ ലേഖനത്തെപ്പറ്റി പരാമർശിച്ചത്. ലേഖനം പ്രസിദ്ധീകരിച്ച പത്രത്തിന്റെ അധി പരായിപ്പോയി എന്നതാണ് സി.പി. ശ്രീധരന്റെ പേരിൽ അദ്ദേഹത്തിന് ഉന്നയിക്കാ നുണ്ടായിരുന്ന പരാതി. ഉച്ചവരെ പ്രസ്തുത സിമ്പോസിയത്തിൽ ഞാനും സംബ ന്ധിച്ചിരുന്നുവെങ്കിലും ഒഴിവാക്കാൻ പറ്റാത്ത മറ്റൊരു യോഗത്തിൽ പങ്കെടുക്കേ ണ്ടതുണ്ടായിരുന്നതുകൊണ്ട് ഏതാണ്ട് മൂന്നു മണിയോടെ ഞാൻ സ്ഥലം വിടുക യുണ്ടായി. തന്മൂലം എന്റെ ലേഖനത്തെപ്പറ്റി സ. ഗോവിന്ദപ്പിള്ളയ്ക്ക് പറയാനു ണ്ടായിരുന്ന ആക്ഷേപങ്ങൾ എന്തൊക്കെയായിരുന്നുവെന്ന് എനിക്ക് കേൾക്കാൻ കഴിഞ്ഞില്ല. ലേഖനത്തിന്റെ അടിസ്ഥാനത്തെ -അല്ലെങ്കിൽ അടിസ്ഥാനശൂന്യത യെപ്പറ്റി അദ്ദേഹം എന്തെങ്കിലും പറഞ്ഞതായി ഞാൻ കേട്ടില്ല. ലേഖനം അപ്പാടെ നീചവും നിന്ദ്യവും എന്ന മട്ടിലായിരുന്നു അദ്ദേഹത്തിന്റെ സമീപനമെന്നു തോന്നുന്നു.

എന്തായാലും കോട്ടയം സമ്മേളനം പി. കൃഷ്ണപിള്ളയുടെ മരണകാരണ

ത്തെപ്പറ്റി അന്വേഷിക്കുവാനുള്ള ഒരു ജനകീയവിചാരണവേദിയായിരുന്നില്ല. സമചിത്തത നഷ്ടപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ സ. ഗേവിന്ദപ്പിള്ളയെപോലുള്ള മാന്യവ്യക്തികൾ 'ഇന്ത്യയിൽ ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ ഭാവി'യെ എന്റെ ലേഖനവുമായി കൂട്ടിക്കുഴക്കുകപോലും ചെയ്യുകയില്ലായിരുന്നു.

## നിഗമനം

അതുപോകട്ടെ, കൃഷ്ണപിള്ളയുടെ മരണത്തെപ്പറ്റി കമ്മ്യൂണിസ്റ്റുപാർട്ടി നാളിതുവരെ പറഞ്ഞു പഠിപ്പിച്ചിട്ടുള്ളതിൽ നിന്നും വ്യത്യസ്തമായ ഒരു നിഗമനം ഞാൻ അവതരിപ്പിച്ചിട്ടുണ്ട്. സ. ഗോവിന്ദപിള്ള ഉൾപ്പെടെ ഏതെങ്കിലും ഒരു വ്യക്തി എന്റെ സംശയങ്ങൾ നീക്കിത്തരുമെങ്കിൽ ഞാൻ നന്ദിയുള്ളവനായിരിക്കും. 'തന്തയെ തിന്നവർ' എന്ന ആരോപണം കേരളത്തിലെ കമ്മ്യൂണിസ്റ്റുകളുടെ തലയിൽ നിന്നും മാറുകയും ചെയ്യും. പ്രധാന സംശയങ്ങൾ താഴെപ്പറയുന്നവയാണ്.

1. 'വിമർശനമുണ്ട്, സ്വയം വിമർശനമില്ല' എന്ന റിപ്പോർട്ട് എവിടെയാണ്? ഇന്നാൾവരെ അത് എവിടെയായിരുന്നു? 'സഖാക്കളെ മുന്നോട്ട്' എന്ന ചിന്ത പ്രസിദ്ധീകരണത്തിൽ അതുമാത്രം ചേർക്കാതെ (അതിനുപകരം കേവലം കെട്ടുകഥ നിറഞ്ഞ ഒരു പേജ് ടി പുസ്തകത്തിൽ മെനക്കെടുത്തിയിട്ടുണ്ട്) ഇരുന്നതെന്തുകൊണ്ട്? ഇനിയെങ്കിലും പ്രസ്തുത റിപ്പോർട്ടിന്റെ ഒരു ഫോട്ടോസ്റ്റാറ്റ് ദേശാഭിമാനിയിലോ ചിന്തയിലോ പ്രസിദ്ധീകരിക്കാൻ കഴിയുമോ?
2. കൃഷ്ണപിള്ളയുടെ ചരമരംഗത്തെപ്പറ്റി വിവരിച്ചിട്ടുള്ള വിവിധ വ്യക്തികളുടെ വിവരണങ്ങളിൽ കാണുന്ന പൊരുത്തമില്ലായ്മയ്ക്കു കാരണമെന്താണ്?
3. 1955 വരെ സ. കൃഷ്ണപിള്ളയുടെ ഓർമ്മയ്ക്കായി എന്തെങ്കിലും ചെയ്യാൻ കമ്മ്യൂണിസ്റ്റ് പാർട്ടി മുൻകൈ എടുക്കാതിരുന്നതെന്തുകൊണ്ട്?
4. ആലുവായിൽ നിന്നു സ.കൃഷ്ണപിള്ളയെ എന്തിനു മുഹമ്മക്കുകൊണ്ടുവന്നു? പതിവിൽ കൂടുതൽ ദിവസം എന്തിന് അദ്ദേഹത്തെ അവിടെ താമസിപ്പിച്ചു?

തൽക്കാലം ഇത്രയും ചോദ്യങ്ങൾക്കു സ.ഗോവിന്ദപ്പിള്ള മറുപടി പറയുക. അതുകണ്ടശേഷമാവാം ബാക്കിചോദ്യങ്ങൾ.

## നമ്പൂതിരിപ്പാട് മറുപടി പറയരുത്

ദയവുചെയ്ത് നമ്പൂതിരിപ്പാട് മറുപടി പറയരുതേ എന്നൊരഭ്യർത്ഥനയുണ്ട്. പേടിച്ചിട്ടല്ല. പ്രയോജനമുണ്ടാവുകയില്ല എന്നു ഉറപ്പുള്ളതുകൊണ്ട് മാത്രം. ഞാൻ പറഞ്ഞതൊന്നിനുമായിരിക്കുകയില്ല അദ്ദേഹം മറുപടി എഴുതുക. എന്തിന്, കൃഷ്ണപിള്ളയുടെ മരണത്തെപ്പറ്റിപ്പോലുമായിരിക്കുകയില്ല. പകരം എ.കെ.ജിയുടെയോ സുഗതന്റെയോ, ടി.വിയുടെയോ മരണത്തെപ്പറ്റിയായിരിക്കും അദ്ദേഹം മറുപടി എഴുതുക. അതാണല്ലോ അദ്ദേഹത്തിന്റെ ചാണക്യതന്ത്രം. എന്തായാലും ഗോവിന്ദപ്പിള്ളയുടെ മറുപടി ഞാൻ പ്രതീക്ഷിക്കുന്നു.

മുപ്പതിലേറെ കൊല്ലം പഴക്കമുള്ള ഈ കഥ എന്തിനിപ്പോൾ കിള്ളിയിളക്കി എന്ന് ഇപ്പോൾ പത്രപ്രവർത്തകനായി കഴിയുന്ന ഒരു മുൻകമ്മ്യൂണിസ്റ്റുകാരൻ ചോദിച്ചതായി കേട്ടു. സത്യം പറയട്ടെ ഒരു കൊലപാതക കഥ കുത്തിപ്പൊക്കി

ആരെയെങ്കിലും കോടതി കയറ്റണമെന്ന യാതൊരു മോശവിചാരവും എനിക്കില്ല. കൃഷ്ണപിള്ളയെന്നല്ല കേരളത്തിലെ ആദ്യകാല കമ്മ്യൂണിസ്റ്റുകളെല്ലാവരും തന്നെ എന്റെ ആരാധനാമൂർത്തികളാണ്.

കോൺഗ്രസിലായിരുന്നപ്പോഴും പിന്നീട് കമ്മ്യൂണിസ്റ്റായപ്പോഴും അവരിൽ മിക്കവരും തന്നെ ഈ നാടിന്റെ നന്മക്കു വേണ്ടി ചെയ്ത നല്ല കാര്യങ്ങളെപ്പറ്റി എനിക്കിന്നും അഭിമാനമേയുള്ളു.

എന്നാൽ കൃഷ്ണപിള്ളയുടെ മരണകാരണത്തെ പറ്റി പഴയ കമ്മ്യൂണിസ്റ്റ് വിരുദ്ധ മുന്നണി പ്ളാറ്റുഫോളിൽ നിന്നുംകേട്ട ഒരാരോപണത്തിന്റെ ഓർമ്മ-അദ്ദേഹത്തെ വിഷം കൊടുത്തു കൊല്ലുകയായിരുന്നു എന്ന ആരോപണം - എന്റെ മനസ്സിൽ വർഷങ്ങൾക്കുശേഷം വീണ്ടും തലയുയർത്തി. ലഭിച്ചിടത്തോളം രേഖകൾ വെച്ച് അല്പം ഗവേഷണം നടത്തി. പരാതിയുള്ളവർ ഈ വാദങ്ങളെ എതിർത്തു തോല്പിക്കട്ടെ. പഴങ്കഥ എന്നു പറഞ്ഞു പുച്ഛിക്കരുതെന്ന് മാത്രം.

*ഒക്ടോബര് 1983*



# സഖാക്കളേ എങ്ങോട്ട്?

ഒരു ഓഗസ്റ്റ് 19 കൂടിക്കഴിഞ്ഞു. കേരളത്തിലെ കമ്യൂണിസ്റ്റുകാർക്ക് അത് 'കൃഷ്ണ പിള്ളദിന'മാണ്. ഇക്കൊല്ലം കഴിഞ്ഞത് കൃഷ്ണപിള്ളയുടെ 45-ാം ചരമവാർഷിക മായിരുന്നു. കേരളത്തിലെ മാർക്സിസ്റ്റ് -കമ്മ്യൂണിസ്റ്റ് പാർട്ടിപ്രവർത്തകർ പതിവിൻപടി ചടങ്ങുകളോടെ ആ ദിനം ആചരിച്ചു. സി.പി.ഐക്കാർക്ക് അത്ര താല്പര്യം കണ്ടില്ല.

'സഖാവ് കൃഷ്ണപിള്ളയെ കടിച്ച പാമ്പ് ആര്?' എന്ന പേരിൽ, ഒരു ലേഖനപര മ്പര 1983 ഓഗസ്റ്റിൽ ലേഖകൻ വീക്ഷണത്തിൽ എഴുതിയിരുന്നു. വർക്കിങ് ജേർണ ലിസ്റ്റുകളുടെ സംസ്ഥാനസമ്മേളനം സംബന്ധിച്ച് കോട്ടയം മാമ്മൻപ്പിള്ള ഹാളിൽ ചേർന്ന വിവിധരാഷ്ട്രീയ പാർട്ടി നേതാക്കളുടെ ചർച്ചാ സമ്മേളനത്തിൽ സംബ ന്ധിച്ചുകൊണ്ട് സി.പി.എം. നേതാവായ പി.ഗോവിന്ദപ്പിള്ള വീക്ഷണത്തിൽ വന്ന എന്റെ ലേഖനപരമ്പര കള്ളക്കഥയാണെന്നു പ്രസ്താവിക്കുകയുണ്ടായി. 'പി. ഗോവി ന്ദപ്പിള്ള മറുപടി പറയുമോ?' എന്നു ചോദിച്ചുകൊണ്ട് ഞാൻ വീക്ഷണത്തിൽ വീണ്ടും എഴുതി. പത്തുകൊല്ലമായിട്ടും മറുപടി കിട്ടിയിട്ടില്ല. അക്കാര്യം അദ്ദേഹത്തെ ഇന്ന് ഓർമ്മിപ്പിക്കുകയാണ്.

1988-ൽ ചിന്ത വാരികയുടെ രജത ജൂബിലി വിശേഷാൽ പ്രതിയിൽ 'സ്ഥാപക നേതാവ് സഖാവു കൃഷ്ണപിള്ള' എന്ന പേരിൽ പി. ഗോവിന്ദപ്പിള്ളയുടെ വക യായി ഒരു ദീർഘലേഖനം വരികയുണ്ടായി. അതിലും എന്റെ ആരോപണങ്ങളെ പറ്റി ഒരു സൂചനയുമില്ല. കൃഷ്ണപിള്ളയെ പാമ്പു കടിച്ച് കൊല്ലുകയല്ല ഉണ്ടായ തെന്നും, പാർട്ടിയിലെ ഗ്രൂപ്പ് വഴക്ക് മൂത്ത് ഒളിവു ജീവിതകാലത്ത് വിഷം കൊടുത്ത് കൊല്ലുകയാണുണ്ടായതെന്നുമുള്ള ആരോപണം പി. കേശവദേവ് ഉൾപ്പെടെ പലരും ഉന്നയിച്ചിരുന്നത് സുലഭമായ തെളിവുകളുടെ പിൻതുണയോടെ ആവർത്തിക്കുക യാണ്, പത്തുകൊല്ലം മുമ്പ് ഞാൻ 'വീക്ഷണ'ത്തിലെഴുതിയ ലേഖനപരമ്പരയിലൂടെ ചെയ്തത്. അത് കള്ളക്കഥയാണെന്ന് പൊതുയോഗത്തിൽ പ്രസംഗിക്കുകയും, കള്ള ക്കഥയാണെങ്കിൽ എന്റെ ആരോപണങ്ങളെ ഖണ്ഡിക്കാൻ ഞാൻ പരസ്യമായി വെല്ലുവിളിക്കുകയും ചെയ്ത സാഹചര്യത്തിൽ ഗോവിന്ദപ്പിള്ളയുടെ ലേഖനത്തിൽ സഖാവിന്റെ മരണത്തെപ്പറ്റി വിശദമായ വിശദീകരണം കാണുമെന്ന് ഞാൻ പ്രതീ ക്ഷിച്ചു. ആകെ ഇത്രയുമാണ് ഗോവിന്ദപ്പിള്ളക്ക് എഴുതാനുണ്ടായിരുന്നത്.

"1948 ആഗസ്ത് 19-ാം തിയതി എന്ന ദുർദിനത്തിൽ ആലപ്പുഴക്കടുത്ത് മുഹ

മ്മക്ക് സമീപം കണ്ണാർക്കാട്ട് എന്ന സ്ഥലത്ത് ഒളിവിൽ കഴിഞ്ഞിരുന്ന സഖാവ് പാമ്പു കടിയേറ്റ് മരിക്കുമ്പോഴേക്കും കേരളത്തിലെ പ്രഥമ രാഷ്ട്രീയ കക്ഷിയെന്ന പദവി ലഭിക്കത്തക്കവിധം കമ്മ്യൂണിസ്റ്റ് പാർട്ടി സഖാവിന്റെ പരിചരണത്തിലും നേതൃത്വത്തിലും വളർന്നു കഴിഞ്ഞിരുന്നു".

എന്റെ വെല്ലുവിളി അദ്ദേഹം കേൾക്കുകയോ കാണുകയോ ചെയ്തിട്ടില്ല. ഇനി ഇപ്പറഞ്ഞതുവച്ചതിൽ തന്നെ എന്തു സത്യമുണ്ട്? കൃഷ്ണപിള്ള മരിക്കുമ്പോഴേക്കും കമ്മ്യൂണിസ്റ്റ് പാർട്ടി കേരളത്തിലെ പ്രഥമ രാഷ്ട്രീയകക്ഷിയായി വളർന്നു കഴിഞ്ഞിരുന്നുപോലും! 1948 ആഗസ്റ്റ് 19ന് കൃഷ്ണപിള്ള മരിക്കുന്ന സമയത്ത് കേരളത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ സ്ഥാനവും ജനപിന്തുണയും എന്തായിരുന്നു എന്ന് ആർക്കാണറിഞ്ഞുകൂടാത്തത്?

### ഇ.എം.എസ്സിന്റെ മൗനം

എന്തായാലും എന്റെ ലേഖനപരമ്പരയും ഗോവിന്ദപ്പിള്ളയുടെ നിഷേധവും ഒക്കെ കഴിഞ്ഞ് ഒരു കൊല്ലത്തിനു ശേഷമാണ് ഇ.എം.എസ്സിന്റെ 'കമ്മ്യൂണിസ്റ്റ് പാർട്ടി കേരളത്തിൽ' എന്ന മൂന്നു ഭാഗങ്ങളുള്ള പാർട്ടി ചരിത്രം പ്രസിദ്ധീകൃതമാകുന്നത്. മൊത്തം 1110 പുറങ്ങളും 217 അദ്ധ്യായങ്ങളും ഉള്ള വിചിത്രമായ ഈ ചരിത്രത്തിൽ പാർട്ടിയുടെ സ്ഥാപകനേതാവെന്ന് ഇ.എം.എസ് പലപ്പോഴും പറയാറുള്ള കൃഷ്ണപിള്ളയുടെ മരണത്തെപ്പറ്റി ഒരു വാചകം പോലും ഇല്ലെന്നതു അർത്ഥഗർഭമല്ലേ? ആകെ ഒരു സൂചനയുള്ളത് താഴെ പകർത്തുന്നു:-

"1948 മുതൽ 1951 വരെയുള്ള കാലത്ത് മറ്റു പല സംസ്ഥാനങ്ങളിലുമെന്നപോലെ ഇവിടെ സംഘടനാനേതൃത്വത്തിൽ ഒരു മാറ്റവും ഉണ്ടായില്ല. ഇവിടെ നിന്നുമുള്ള മൂന്നു കേന്ദ്രകമ്മറ്റി മെമ്പർമാർ ആദ്യത്തെ ആറു മാസവും അവരിൽ ഒരാളായ കൃഷ്ണപിള്ളയുടെ മരണത്തിനുശേഷം മറ്റു രണ്ടുപേരും – കെ.സി.ജോർജ്ജ്, ഈ ലേഖകൻ – ഒളിവിലിരുന്നുകൊണ്ട് നേതൃത്വത്തിന്റെ സംഘടനാപ്രവർത്തനങ്ങളെ നിയന്ത്രിച്ചു." (ഭാഗം 1, പേജ് 358)

എന്തു പറയുന്നു 'ചരിത്ര'ത്തിന്റെ വിശേഷം? കൃഷ്ണപ്പിള്ള എന്ന്, എവിടെ വെച്ച് എങ്ങനെ മരിച്ചു എന്നതിനെ പറ്റി ഈ 'ചരിത്ര'ത്തിൽ നിന്ന് ഭാവി രാഷ്ട്രീയ വിദ്ധ്യാർത്ഥിക്ക് ഒരു വിവരവും കിട്ടാൻ പോവുന്നില്ല. എന്താണ് ഈ മൗനത്തിന്റെ അർത്ഥം? നാലു വരി എങ്കിലുമുള്ള ഒരു ചെണ്ഡിക സ്ഥാപകനേതാവിന്റെ മരണകഥ (അതും ഭിന്നാഭിപ്രായമുള്ളപ്പോൾ) വിവരിക്കാൻ എഴുതാമായിരുന്നില്ലെ?

### കേശവദേവിന്റെ കഥ

എന്റെ ലേഖനപരമ്പര പുറത്തുവന്ന 1983നും 27 വർഷം മുമ്പ് 1956ലെ കേരളകൗമുദിയുടെ വാർഷികപ്പതിപ്പിൽ കേശവദേവ് എഴുതിയ 'ചിരിക്കുന്ന അഗ്നിപർവ്വതം' എന്നൊരു ചെറുകഥ പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു. കഥ എന്നു പറയുന്നതുപോലും ശരിയല്ല. വാസ്തവത്തിൽ പി.കൃഷ്ണപിള്ളയുമായുള്ള ബന്ധങ്ങളെ വെച്ചുകൊണ്ടുള്ള ഒരു അനുസ്മരണക്കുറിപ്പായിരുന്നു അത്. അതിന്റെ അവസാനഭാഗത്ത് ദേവ് എഴുതി–

"വിഷം അദ്ദേഹത്തെ കൊന്നു. ആ മരണത്തിൽ സംശയമുള്ളവരുണ്ട്. ആ മരണത്തെ

പ്പറ്റി ആരോപണങ്ങളുണ്ട്. ആ ആരോപണങ്ങൾ ശരിയോ തെറ്റോ എന്ന് എനിക്ക് നിശ്ചയമില്ല. പക്ഷെ ആ ആരോപണങ്ങളെ "ഭോഷ്ക്" എന്നു പറഞ്ഞ് തള്ളാവുന്നതാണോ? മാനുഷിക ബന്ധങ്ങൾക്ക് വില കൽപ്പിക്കാത്ത ഒരു പാർട്ടി – അധികാരത്തിനുവേണ്ടി അകത്തും പുറത്തും കൊലനടത്തുന്ന ഒരു പാർട്ടി – അതിന്റെ പശ്ചാത്തലത്തിൽ സഖാവിന്റെ മരണത്തെപ്പറ്റിയുള്ള ആരോപണങ്ങൾ നിസ്സാരമായി തള്ളാവുന്നതാണോ?"

ഈ ചോദ്യത്തോടെയാണ് കേശവദേവിന്റെ കഥ സമാപിക്കുന്നത്. 1983ൽ 'വീക്ഷണ'ത്തിൽ ഞാൻ എഴുതിയ ലേഖനപരമ്പരയിൽ ഈ ചോദ്യം ഒരിക്കൽ കൂടി ആവർത്തിച്ചു. പക്ഷെ ആരുണ്ട് മറുപടി പറയാൻ?

## സദാനന്ദന്റെ സഹതാപം

ഒരാളുണ്ടായി; എസ്.എൽ.പുരം സദാനന്ദൻ! 1985 ഓഗസ്റ്റ് 19–ാം തിയതി (കൃഷ്ണപിള്ളയുടെ ചരമവാർഷികം)യിലെ കേരളകൗമുദിയിൽ 'ആ വിപ്ലവകാരിയുടെ അന്ത്യനിമിഷങ്ങൾ' എന്ന തലക്കെട്ടോടെ സദാനന്ദൻ എഴുതിയ ലേഖനമാണ് ഞാൻ ഉദ്ദേശിക്കുന്നത്. ആ ലേഖനം തുടങ്ങുന്നതിങ്ങനെയാണ്:–

"സഖാവ് കൃഷ്ണപിള്ളയെ കമ്മ്യൂണിസ്റ്റുകാർ വിഷംകൊടുത്ത് കൊന്നതാണെന്ന് ഒരു കൂട്ടർ എഴുതുകയും പ്രസംഗിക്കുകയും ചെയ്തിരുന്നു. ഇന്നും അവർ അതാവർത്തിക്കുന്നുണ്ട്. അതെല്ലാം നമ്മുടെ മഹത്തായ രാഷ്ട്രീയ സംസ്ക്കാരത്തിന്റെ മുതൽക്കൂട്ടാണെന്ന് കരുതി ആശ്വസിക്കുക."

ലേഖനം അവസാനിപ്പിച്ചിരിക്കുന്നത് ഇങ്ങിനേയും. "ഇപ്പോഴും കമ്മ്യൂണിസ്റ്റുകാർ കൃഷ്ണപിള്ളക്ക് വിഷം കൊടുത്തു എന്ന് പ്രസംഗിക്കുന്നവരെപ്പറ്റി എന്തു തോന്നുന്നു? ഒന്നും തോന്നേണ്ട; പാവങ്ങൾ".

ഈ സമാപനം കേട്ടാൽ തോന്നുക പ്രഗത്ഭനായ കേശവദേവ് മുതൽ നിസ്സാരനായ ഞാൻ വരെയുള്ളവർ കൃഷ്ണപിള്ളയുടെ അന്ത്യം സംബന്ധിച്ച് ഉന്നയിച്ച ആരോപണങ്ങളെ എല്ലാം തകർത്തു തരിപ്പണമാക്കുന്ന തെളിവുകളും ന്യായവാദങ്ങളും നിരത്തിവച്ചിട്ടുള്ള ഒന്നാണ് എസ്.എൽ.പുരത്തിന്റെ ലേഖനം എന്നാണല്ലോ.

1948 ഓഗസ്റ്റ് 10–ാം തിയതി രാത്രി രാമൻ എന്ന കള്ളപ്പേരിൽ സഞ്ചരിച്ചിരുന്ന സഖാവ് കൃഷ്ണപിള്ളയെ താനും കണ്ണർക്കാട്ട് വാസു എന്ന സഖാവും കൂടി നാണപ്പൻ എന്നൊരു തൊഴിലാളിയുടെ വീട്ടിൽ (ചെല്ലിക്കണ്ടത്തിൽ) കൊണ്ടുപോയി ഒളിവിലിരുത്തിയ കാര്യവും, പാമ്പുകടിയേറ്റു എന്ന വാർത്തയറിഞ്ഞ് ചെല്ലിക്കണ്ടത്തിലെത്തിയ താനും മറ്റുചിലരും കൂടി 'രാമനെ' ഒരു കട്ടിലിൽ കിടത്തി മൂന്നുനാലു വിഷവൈദ്യന്മാരുടെ വീടുകളിൽ ചുമന്നുകൊണ്ടുപോയി കാണിച്ച കാര്യവുമൊക്കെ സദാനന്ദൻ വളരെ തന്മയത്വമായി വിവരിക്കുന്നുണ്ട്. എന്നാൽ ഞങ്ങൾ ഉന്നയിച്ചിട്ടുള്ള ആരോപണങ്ങളിൽ ഏതിനെങ്കിലും മറുപടി പറയാൻ അദ്ദേഹം ശ്രമിച്ചിട്ടില്ല. പറഞ്ഞ കാര്യങ്ങളാകട്ടെ പലതും ഞങ്ങളുടെ ആരോപണങ്ങൾക്ക് ശക്തി പകരുന്നവയുമാണ്.

## സദാനന്ദനെതിരെ സതീശൻ

സദാനന്ദന്റെ ലേഖനം പ്രസിദ്ധീകരിച്ച് ഏതാനും ആഴ്ചകൾ കഴിഞ്ഞപ്പോൾ (11–10–1985ൽ) 'സ: പി. കൃഷ്ണപ്പിള്ളയും എസ്.എൽ.പുരം സദാനന്ദനും' എന്നൊരു

ലേഖനം കേരളകൗമുദിയിൽ വന്നു. പി.സതീശൻ ആണ് അതെഴുതിയത്. സദാനന്ദൻ പറഞ്ഞിരിക്കുന്നതു മുഴുവൻ കള്ളമാണെന്നും കൃഷ്ണപിള്ളയെ ചെല്ലിക്കണ്ടം വീട്ടിൽ കൊണ്ടുപോയി ഒളിവിലിരുത്തിയ കാര്യത്തിലോ, പാമ്പു കടിയേറ്റ കൃഷ്ണപിള്ളയേയും ചുമന്നുകൊണ്ട് വിഷവൈദ്യൻമാരെ കാണാൻ പോയ കാര്യത്തിലോ എസ്.എൽ.പുരത്തിന് യാതൊരു പങ്കും ഉണ്ടായിരുന്നില്ലായെന്നും. സദാനന്ദന്റെ ഈ അവകാശവാദം തരം താണ ഒരു ഏർപ്പാടായിപ്പോയി എന്നും എട്ടുകാലി മമ്മൂഞ്ഞ് (ബഷീറിന്റെ സുപ്രസിദ്ധ കഥാപാത്രം) അവകാശവാദം ഉന്നയിക്കേണ്ടതില്ലെന്നും ഒക്കെയാണ് സതീശന്റെ പരിഹാസങ്ങൾ.

'സഖാവു കൃഷ്ണപ്പിള്ളയും ഞാനും' എന്ന പേരിൽ 15-10-'85ലെ കേരളകൗമുദിയിൽ എസ്. എൽ.പുരത്തിന്റെ മറുപടി വന്നു. സ്വന്തം അവകാശവാദങ്ങളെല്ലാം ഒരിക്കൽകൂടി ആവർത്തിക്കുകമാത്രമല്ല സതീശൻ എന്ന ഒരാൾ പോലും ഇല്ലെന്ന് നിഷേധിക്കുകകൂടി ചെയ്തുകളഞ്ഞു സദാനന്ദൻ! ഇതൊക്കെ കാണുമ്പോൾ എനിക്കും തോന്നി, 'ഇതെല്ലാം നമ്മുടെ രാഷ്ട്രീയ സംസ്ക്കാരത്തിന്റെ മുതൽക്കൂട്ടാണ്; പാവങ്ങൾ!'

**എങ്ങനെ വന്നീ വടംവലികൾ?**

കേരളകമ്മ്യൂണിസ്റ്റുപാർട്ടിയുടെ സ്ഥാപകനേതാവായി ആദരിക്കപ്പെടുന്ന ഒരു വ്യക്തിയുടെ മരണത്തെപ്പറ്റി, നാലു ദശകങ്ങൾ പോലും തികയുന്നതിനുമുമ്പ് എങ്ങനെ വന്നീ വടംവലികൾ?

ഈ ലേഖകന്റെ അറിവിൽ പെട്ടിടത്തോളം കൃഷ്ണപിള്ളയുടെ അന്ത്യത്തെപ്പറ്റി എഴുതുകയോ പറയുകയോ ചെയ്തിട്ടുള്ള ദൃക്സാക്ഷികൾ ആരും തന്നെയില്ല. കൃഷ്ണപിള്ള സ്വയം എഴുതിവച്ച രേഖകളുമില്ല. കുറഞ്ഞതു ഒരു ഡസൻ പേരെങ്കിലും ഈ വിഷയത്തെപ്പറ്റി എഴുതിയത് ഞാൻ വായിച്ചിട്ടുണ്ട്. അവയാകട്ടെ ഒന്നിനോടൊന്ന് പൊരുത്തപ്പെടുന്നുമില്ല. നമുക്ക് ചില ഉദാഹരണങ്ങൾ നോക്കാം.

1955ലെ കൃഷ്ണപ്പിള്ള ദിനം പ്രമാണിച്ച് 'ദേശാഭിമാനി' പ്രസിദ്ധീകരിച്ച സ്മാരകപ്പതിപ്പ് എന്റെ കൈവശം ഉണ്ട്. 150 ഓളം പേജുകളുള്ള ആ ഗ്രന്ഥത്തിൽ കൃഷ്ണപ്പിള്ളയുടെ സഹപ്രവർത്തകരായിരുന്ന മൂന്നു ഡസൻ വ്യക്തികളെങ്കിലും സഖാവിന്റെ ജീവിതത്തിലേയും വ്യക്തിത്തത്തിലേയും വിവിധ വശങ്ങളെപ്പറ്റി എഴുതിയിട്ടുണ്ട്. എന്നാൽ അവരിൽ കേവലം രണ്ടേരണ്ടുപേരാണ് -എൻ.സി.ശേഖറും എസ്.എൽ.പുരം സദാനന്ദനും - അദ്ദേഹത്തിന്റെ അന്ത്യത്തെപ്പറ്റി എന്തെങ്കിലും എഴുതിയിട്ടുള്ളത്. അതിൽ എൻ.സി. ശേഖറുടെ 'മായാത്ത സ്മരണ'കളും സദാനന്ദന്റെ 'അവസാനത്തെ എട്ടുദിവസങ്ങളും' ഒരേ ലേഖനത്തിന്റെ ഒന്നും, രണ്ടും ഭാഗങ്ങളാണെന്നു പറയത്തക്കവിധമാണ് പത്രാധിപർ എഡിറ്റു ചെയ്ത്, തൊട്ടടുത്തുടുത്തായി പ്രസിദ്ധീകരിച്ചിട്ടുള്ളത്. എൻ.സി.ശേഖറുടെ ലേഖനത്തിന്റെ അവസാന ഭാഗം താഴെ പകർത്തുന്നു:-

"അവസാനം, പതിനഞ്ച് കൊല്ലത്തിനുശേഷം ഞാൻ കൃഷ്ണപിള്ളയെ വിട്ടുപിരിയുന്നത് 1948 ആഗസ്റ്റ് 19-ാം തീയതി വെളുപ്പാൻ രാവിലെ നാലരമണിക്കാണ്. 18-ാം തീയതി അർധരാത്രി രണ്ടുമണിക്ക് സ.കൃഷ്ണപിള്ള കാർ മാർഗം ചേർത്തല

കുഞ്ഞിക്കുഴിയിൽ ഇറങ്ങി. കൃഷ്ണപിള്ളയുടെ വരവും കാത്ത് റോഡിൽ നിന്നും കുറച്ചകലെ നിശ്ചിതസ്ഥലത്തുള്ള സങ്കേതത്തിൽ നിയോഗിക്കപ്പെട്ടവർ നിൽക്കുകയായിരുന്നു. കുറച്ചുമാറി ഒരു തൊഴിലാളിയുടെ വീട്ടിൽ ഞാനും ഞാനിരിക്കുന്ന സ്ഥലത്തേക്ക് കൃഷ്ണപിള്ള എത്തി."

ഇത്രയും കൊണ്ട് എൻ.സി. ശേഖറുടെ ലേഖനം ഇടക്കുവച്ച് അപൂർണമായി അവസാനിപ്പിക്കുകയാണ് എഡിറ്റർ ചെയ്തിട്ടുള്ളത്. അദ്ദേഹം ഇങ്ങനെ ഒരു കുറിപ്പും എഴുതിചേർത്തിട്ടുണ്ട്. -"(പിന്നീടെന്താണു നടന്നതെന്ന് 'അവസാനത്തെ എട്ടു ദിവസങ്ങൾ' എന്ന എസ്.എൽ.പുരം സദാനന്ദന്റെ ലേഖനത്തിൽ വായിക്കാം." ദേശാഭിമാനി പത്രാധിപർ)

തൊട്ടുപിന്നാലെ എസ്.എൽ.പുരത്തിന്റെ ലേഖനം ആരംഭിക്കുന്നു. (റിലേ ഓട്ടം എന്നു കേട്ടിട്ടുണ്ട്. റിലേ ലേഖനമോ? ലേഖകൻ) ഓഗസ്റ്റ് 18-ാം തീയതിയല്ല, 10-ാം തീയതിയാണ് കൃഷ്ണപിള്ള രാമൻ എന്ന കള്ളപേരിൽ രാത്രി ഒമ്പതരണിയോടെ (രണ്ടുമണിക്കെന്ന് എൻ.സി.) കാറിൽ എത്തിയതെന്നും, താനും കണ്ണൻകാട്ടു വാസുവും കൂടിയാണ് അദ്ദേഹത്തെ മുഹമ്മയ്ക്കടുത്തുള്ള ചെല്ലിക്കണ്ടത്തിൽ നാണപ്പന്റെ വീട്ടിൽ കൊണ്ടുപോയി ഒളിവിലിരുത്തിയതെന്നും സദാനന്ദൻ എഴുതിയിരിക്കുന്നു. കഞ്ഞിക്കുഴിയിലല്ല, മുഹമ്മയിലാണ് കൃഷ്ണപിള്ള ഒളിവിലിരുന്ന വീട് എന്നാണ് സദാനന്ദന്റെ അഭിപ്രായം. എൻ.സിയുടെ അഭിപ്രായം വച്ചാണെങ്കിൽ അവിടെ എത്തി പിറ്റെ ദിവസം തന്നെ കൃഷ്ണപിള്ള മരിച്ചു. എന്നാൽ സദാനന്ദന്റെ കണക്കനുസരിച്ച് കൃഷ്ണപിള്ള എട്ടുദിവസം അവിടെ ഒളിവിലിരുന്നതിൽ പിന്നെയാണ് മരിച്ചത്. ഈ വ്യത്യാസങ്ങളെല്ലാം എങ്ങനെ സംഭവിച്ചു?

എൻ.സി. ശേഖറും എസ്.എൽ.പുരം സദാനന്ദനും എഴുതിയിട്ടുള്ളവയിൽ മാത്രമല്ല, കൃഷ്ണപിള്ളയെപ്പറ്റി ആരെല്ലാം എഴുതിയോ അവരെല്ലാം തെറ്റുകളുടേയും വൈരുദ്ധ്യങ്ങളുടേയും ഒരു പരമ്പര തന്നെയാണ് സൃഷ്ടിച്ചിട്ടുള്ളത്.

'അവസാനത്തെ എട്ടുദിവസങ്ങൾ' എന്ന സദാനന്ദന്റെ ലേഖനമാണ്, കൃഷ്ണപിള്ള മരിച്ച് ഏഴു കൊല്ലം കഴിഞ്ഞിട്ടാണെങ്കിൽപ്പോലും, അദ്ദേഹത്തിന്റെ മരണത്തെപ്പറ്റി എഴുതപ്പെട്ട ആദ്യരേഖ. പിന്നീടെഴുതിയവരൊക്കെ എസ്.എൽ.പുരം എഴുതിയ 'സ്ക്രീൻ പ്ലേ' തന്ത്രപൂർവ്വം കോപ്പി അടിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. എങ്കിൽപ്പോലും അവരോരോരുത്തരും അവനവന്റെ ഭാവനാവിലാസത്തിനൊത്ത് ഭേദഗതികൾ വരുത്തിയിട്ടുമുണ്ട്.

### എത്ര സ്ത്രീകൾ?

കൃഷ്ണപിള്ള സഞ്ചരിച്ചിരുന്ന കാറിൽ പോലീസിനെ കബളിപ്പിക്കാനായി ഒരു വൃദ്ധനും മൂന്നു സ്ത്രീകളും കൂടിയുണ്ടായിരുന്നുവെന്ന് സദാനന്ദൻ എഴുതിയിരിക്കുന്നു. സതീശന്റെ കണക്കനുസരിച്ച് രണ്ടു സ്ത്രീകളേ ഉണ്ടായിരുന്നുള്ളൂ.

ചെല്ലിക്കണ്ടത്തിൽ വീട്ടിലാണല്ലോ രാമനെന്ന കൃഷ്ണനെ പാർപ്പിച്ചത്. ആ വീട്ടിൽ നാണപ്പനും, അനുജൻ രാഘവനും, പ്രായം ചെന്ന അച്ഛനും അമ്മയും മാത്രമാണുള്ളതെന്ന് സദാനന്ദൻ. അവർക്കു പുറമെ രണ്ടു പെൺമക്കൾ കൂടിയുണ്ടായിരുന്നുവെന്ന് സതീശൻ. പെൺമക്കളുടെ കാര്യം എസ്.എൽ.പുരം അറിയാ

ത്തതാണോ മറച്ചുവച്ചതാണോ എന്ന് നിശ്ചയമില്ല.

**ഹരിദാസ് ആര്?**

തിരുവിതാംകൂർ കമ്യൂണിസ്റ്റ് പാർട്ടിയുടെ രഹസ്യ കമ്മിറ്റി കൂടാനാണ് കൃഷ്ണപിള്ളയും എൻ. സി. ശേഖറുമൊക്കെ കള്ളപ്പേരുകളുമായി കണ്ണർക്കാട്ടു ഗ്രാമത്തിലെത്തി ഒളിവിൽ പാർക്കുന്നത്. ഹരിദാസ് എന്ന പേരിൽ സഞ്ചരിക്കുന്ന കമ്മിറ്റിയംഗം എത്താത്തതുകൊണ്ടാണ് കമ്മിറ്റിയോഗം ഔപചാരികമായി ആരംഭിക്കാത്തത്. ആരാണ് ഈ ഹരിദാസ്? ഇ.എം.എസ് ആണെന്ന് സദാനന്ദനും സതീശനും എഴുതുന്നു. എന്നാൽ 'സഖാവ്' എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ ടി.വി.കെ. എഴുതിയിട്ടുള്ളത് ഹരിദാസ് കെ.സി. ജോർജാണെന്നാണ്.

**പാമ്പ് കടിച്ചതെപ്പോൾ?**

ആഗസ്റ്റ് 19-ാം തീയതി രാവിലെ ഒമ്പതരമണിയോടെ, നാണപ്പന്റെ വീട്ടിലെ മുറിയിലിരുന്ന് കമ്മിറ്റിയിൽ ചർച്ച ചെയ്യാനുള്ള റിപ്പോർട്ട് എഴുതുകയായിരുന്ന രാമനെ പാമ്പുകടിച്ചുവെന്ന് സദാനന്ദൻ പറയുന്നു.

"ഒളിവിലിരുന്ന പുരയിടത്തിൽ" (വീട്ടിലല്ല) വച്ച് കൃഷ്ണപിള്ളയെ പാമ്പു കടിച്ചുവെന്നാണ് ടി.വി.കെ. കുറിച്ചിട്ടിരിക്കുന്നത്. 19-ാം തീയതി കാലത്താണ് സംഭവം എന്ന കാര്യത്തിൽ അദ്ദേഹത്തിന് തർക്കമില്ല.

മുഹമ്മയ്ക്ക് പടിഞ്ഞാറുള്ള കണ്ണർക്കാട്ട് പിലാത്തെരുവിൽ (ചെല്ലിക്കണ്ടത്തിലല്ല) വീട്ടിലാണ് കൃഷ്ണപിള്ള ഒളിവിലിരുന്നതെന്നും അവിടെ വെച്ചാണ് പാമ്പു കടിച്ചതെന്നും എം.എൻ.കുറുപ്പ് പറയുന്നു. (ദേശാഭിമാനി വാരിക 1979 ആഗസ്റ്റ് 19)

റിപ്പോർട്ട് എഴുത്തിനിടയിൽ തെല്ലൊന്നു വിശ്രമിക്കുകയായിരുന്നപ്പോഴാണ് സംഭവമെന്ന് എസ്.എൽ.പുരം-മുറിയുടെ പുറത്തേയ്ക്കുള്ള കതക് പകുതി തുറന്നുവെച്ചിരുന്നുവെന്നും അദ്ദേഹം എഴുതിയിട്ടുണ്ട്.

പക്ഷേ, ടി.വി.കെ. നാടകകൃത്തല്ല. രംഗബോധവുമില്ല അതുകൊണ്ടാകണം "ഇഴജന്തുക്കൾക്ക് കടന്നുവരാൻ വാതിലുകൾ വേണ്ട" (പേജ് 204) എന്നദ്ദേഹം എഴുതിയിരിക്കുന്നത്.

ഇനി സതീശന്റെ മഹസർ റിപ്പോർട്ട് നോക്കുക. "ആ കൊച്ചുമുറിയുടെ തെക്കേ വാതിൽ അല്പം തുറന്ന് (മിടുക്കൻ, രംഗബോധമുണ്ട്) വലതു കാൽമുട്ട് മടക്കി ഇടതുകാലിൽ വച്ച് വലതു കൈമുട്ട് മാത്രം വാതിലിന് വെളിയിൽ കാണത്തക്ക വിധം പത്തായത്തിൽ ചാരിയിരുന്ന് പുസ്തക വായനയിൽ മുഴുകിയിരിക്കുമ്പോഴാണ് സഖാവിന്റെ വലതു കൈമുട്ടിന് താഴെയായി വിഷപാമ്പ് കൊത്തുന്നത്."

പത്തായത്തിൽ ചാരിയിരിക്കുന്ന ഒരാളുടെ വലതു കൈമുട്ടിൽത്തന്നെ പൊളിറ്റ് ബ്യൂറോ പറഞ്ഞേല്പിച്ചവിധം കൊത്താൻ ഒരു സാധു ഉരഗത്തിന് ബുദ്ധിമുട്ടുണ്ടെന്ന് നിശ്ചയമുള്ളതുകൊണ്ട് ടി.വി.കെ. സഖാവിനെ മലർത്തി കിടത്തിക്കൊടുക്കുന്ന മനോഹര ദൃശ്യം വീക്ഷിക്കുക-

"അന്നു രാവിലെ ഒമ്പതര മണിയായിക്കാണും. സഖാവ് രാമൻ തന്റെ റിപ്പോർട്ടെഴുതുന്നതിനിടയിൽ (അല്ലാതെ പുസ്തകം വായിക്കുകയായിരുന്നില്ല) തെല്ലൊന്നു

മേൽപ്പുര നോക്കി മലർന്നു കിടന്നു വിശ്രമിക്കികയായിരുന്നു. മുറിയുടെ പുറത്തേക്കുള്ള വാതിൽപ്പാളിപകുതി തുറന്നുവച്ചിരുന്നു." (സഖാവ് - പേജ് 205) 'ഇഴജന്തുക്കൾക്ക് കടന്നുവരാൻ വാതിൽ വേണ്ട' എന്ന് നേരത്തെ എഴുതിയെങ്കിലും പിന്നെ തോന്നി, 'തുറന്നുതന്നെ കിടക്കട്ടെ, ഇല്ലെങ്കിൽ പക്ഷെ സഖാവ് പാമ്പ് കൃഷ്ണപിള്ളയെ കാണാതെയോ മുറിയിലേയ്ക്കൊന്നു കയറാതെയോ പോയാൽ പാർട്ടി പരിപാടി' വിജയകരമായി നടത്താൻ പറ്റാതെ വരുമല്ലോ.

ഈ ഇരുപ്പും, കിടപ്പുമൊക്കെ ആരാണ് ഇത്ര കിറുകൃത്യം കണ്ട് 'മഹസർ സാക്ഷി' പറഞ്ഞതെന്നേ ഇനി അറിയേണ്ടതുള്ളൂ. ഇതൊക്കെ വായിച്ചപ്പോൾ പ്രദീപ് പനങ്ങാട് എന്ന ബുദ്ധിജീവിക്കു തോന്നി സഖാവ് കൃഷ്ണപിള്ളയെപ്പോലൊരു ഉഗ്രനെ പകൽ ഒമ്പതരമണിക്ക് പാമ്പു കടിക്കാൻ അദ്ദേഹം നിന്നുകൊടുക്കുമോ എന്ന്. സംഭവം രാത്രിക്കാകട്ടെ എന്നദ്ദേഹം തീരുമാനിച്ചു. 3-9-89ലെ 'കലാകൗമുദി'യിൽ അദ്ദേഹം പ്രസിദ്ധീകരിച്ച 'ഓർമയുടെ തീരങ്ങളിൽ ഒരു പടയാളി' എന്ന ബോധധാരാ കലാസൃഷ്ടിയിൽ നിന്നും ഒരു ഭാഗം ശ്രദ്ധിക്കുക-

"മുഹമ്മയിലെ ഒരു തൊഴിലാളി കുടുംബത്തിൽ കൃഷ്ണപിള്ള ഒളിവിൽ കഴിയുകയായിരുന്നു. മുനിഞ്ഞു കത്തുന്ന വിളക്കിനരികിൽ ഇരുന്നെഴുതുകയാണ്. ഈ സമയത്താണ് മരണം വിഷസർപ്പത്തിന്റെ രൂപത്തിൽ കൃഷ്ണപിള്ളയെ കീഴടക്കിയത്."

എസ്.എൽ.പുരത്തിന് രംഗബോധമുണ്ടെങ്കിലും വെളിച്ചസംവിധാനത്തെപ്പറ്റി പനങ്ങാടനുള്ളത്ര ബോധമില്ല; അല്ലെങ്കിൽ ഈ കലാപരിപാടിയിൽ 'മുനിഞ്ഞു കത്തുന്ന ഒരു വിളക്കി'ന്റെ പ്രസക്തി അദ്ദേഹം കാണാതെ പോകുമായിരുന്നോ?

### അമ്മയുടെ ഫസ്റ്റ് എയ്ഡ്

നാണപ്പനും മറ്റും ജോലിക്കുപോയിരുന്ന സമയത്താണ് സംഭവമെന്ന് പനങ്ങാടനൊഴികെ എല്ലാവരും എഴുതുന്നുണ്ട്. വൃദ്ധയായ അമ്മ മാത്രമേ അപ്പോൾ വീട്ടിൽ ഉണ്ടായിരുന്നുള്ളൂ. സംഭവം അറിഞ്ഞതേ അവർ ചില പ്രഥമശുശ്രൂഷകളൊക്കെ ചെയ്തു. എന്തായിരുന്നു അത് എന്നു നോക്കാം:-

"ഒരു ചരടെടുത്ത് വലതു കൈയുടെ മുട്ടിനു മുകളിലായി വലിഞ്ഞൊരു കെട്ടു കെട്ടി. കടിച്ചപാടിൽ രക്തം പൊടിയുന്നുണ്ട്. ആ നാട്ടിൻപുറത്തുകാരിയായ അമ്മ പ്രഥമശുശ്രൂഷയും ചെയ്തു. ആ മുറിവിൽ കുറച്ച് ചുണ്ണാമ്പു തേച്ചു." (എസ്.എൽ.പുരം)

1955ൽ അമ്മയെക്കൊണ്ട് ചരടെടുപ്പിച്ച സദാനന്ദൻ 1985ലെ കേരളകൗമുദി ലേഖനത്തിൽ എഴുതിയിരിക്കുന്നത് നോക്കൂ:

"പരിഭ്രാന്തയായ അമ്മ മറ്റൊന്നും കൈയ്യിൽ കിട്ടാതിരുന്നതുകൊണ്ട് ഉടുതുണിയുടെ ഒരു ഭാഗം വലിച്ചുകീറി, കൈയ്യിൽ കടിയേറ്റ ഭാഗത്തിന് മുകളിലായി ഒരു കെട്ടുകെട്ടി."

ഇതേപറ്റി സതീശന് പറയാനുള്ളത് എന്താണെന്നു നോക്കുക:-

"പരവശയായ ആ സ്ത്രീ ഉടനെ ഒരു തുണിയെടുത്ത് മുറിവിനുമുകളിലായി മുറുക്കിക്കെട്ടി. മുറിവിൽ അല്പം ചുണ്ണാമ്പും പുരട്ടി. എന്നിട്ട് വേഗം കുറച്ച് മഞ്ഞൾ

അരച്ചിട്ടു." (ദേശാഭിമാനി വാരിക 21-9-1977)

എന്നാൽ എട്ടുകൊല്ലം കഴിഞ്ഞപ്പോഴേക്കും സതീശന്റെ 'സാക്ഷിമൊഴി'യിൽ സാരമായ മാറ്റം വരുന്നതു നോക്കുക :-

"സി.കെ.മാധവനാണ് (പരവശയായ ആ സ്ത്രീ അല്ല) അഴയിൽ കിടന്ന (അരയിൽ കെട്ടിയിരുന്ന അല്ല) തുണികീറി കൈമുട്ടിനു മുകളിലും താഴെയുമായി രണ്ടിടത്തുകെട്ടുന്നത്. ഉടുമുണ്ടുകീറിയല്ല."

**കൃഷ്ണപിള്ളയുടെ പ്രതികരണം**

പാമ്പു കടിയേറ്റതിനു ശേഷം കൃഷ്ണപിള്ളയുടെ പ്രതികരണം എന്തായിരുന്നു എന്ന കാര്യത്തിലും 'മഹസർ' എഴുത്തുകാർ തമ്മിൽ പൊരുത്തമില്ല. ചില ഉദാഹരണങ്ങൾ നോക്കുക.

നാണപ്പന്റെ അമ്മയോട് കൃഷ്ണപിള്ള പറയുന്നത് എന്താണെന്നു നോക്കുക:-

"ഓ, സാരമില്ല. എന്റെ കൈയ്യിൽ ഒരു ചേര കടിച്ചു." (എസ്.എൽ.പുരം 1955ൽ)

"എന്റെ കൈയ്യിൽ എന്തോ കടിച്ചു." (സതീശൻ 1977)

ചേര കടിക്കുന്നതും 'എന്തോ' കടിക്കുന്നതും തമ്മിലുള്ള വ്യത്യാസം ഇ.എം.എസിനോട് 'ചിന്ത'യിൽ ഒരു ചോദ്യമായി ചോദിച്ചാൽ പറഞ്ഞുതരും.

വാർത്ത കേട്ടറിഞ്ഞുവന്ന സ്ഥലത്തെ പ്രധാന ദിവ്യൻമാരോട് കൃഷ്ണപിള്ള പറഞ്ഞതെന്താണെന്നുകൂടി നോക്കാം.

"ഏറ്റവും അവസാനമായി സഖാവ് രാമൻ സി.കെ.മാധവനോട് പറഞ്ഞതിതാണ്; "സാരമില്ല, എല്ലാ സ്ഥലങ്ങളിലും വിവരം അറയിച്ചേക്കുക" (സദാനന്ദൻ 1955ലെ സ്മരണികയിൽ)

പാമ്പു കടിയേറ്റ ഒരു മനുഷ്യൻ, ആത്മഹത്യക്കൊരുങ്ങിയിരിക്കുകയല്ലെങ്കിൽ, ഇങ്ങനെ പറയുമോ! എവിടെയെങ്കിലും കൊണ്ടുപോയി ചികിത്സിച്ച് രക്ഷപ്പെടുത്താനല്ലേ ആരും ആവശ്യപ്പെടുകയുള്ളൂ?

**ടി.വി.കെ. എഴുതുന്നു-**

"ഏറ്റവും അവസാനമായി സഖാവ് രാമൻ സി.കെ. മാധവനോട് പറഞ്ഞതിതാണ്; "സംഭവിക്കേണ്ടത് സംഭവിച്ചു. സാരമില്ല, എല്ലാ സ്ഥലങ്ങളിലും വിവരം അറിയിച്ചേക്കുക." (സഖാവ് - പേജ് 206)

എന്താണ് ഈ "സംഭവിക്കേണ്ടത് സംഭവിച്ചു" എന്നതിനർത്ഥം? കുരിശിൽ കിടന്ന് ആസന്നമരണനായ ക്രിസ്തു പറഞ്ഞു; "എല്ലാം നിറവേറി". അങ്ങനെ വല്ല ദൗത്യവും കൃഷ്ണപിള്ളക്കുമുണ്ടായിരുന്നോ? അതോ പാമ്പുകടിച്ചു മരിക്കുമെന്ന് ജാതകം കുറിച്ച കണിയാൻ പറഞ്ഞിരുന്നുവോ?

സതീശന്റെ ഊഴം വന്നപ്പോൾ പറച്ചിൽ സി.കെ.മാധവനോടല്ല; വാസുവിനോടാണ്:-

"വാസുവിനോട് അവ്യക്തമായി, അല്പം ആംഗ്യത്തോടെ സഖാവിങ്ങനെ പറഞ്ഞു; "സാരമില്ല, അറിയിച്ചേര്."(ദേശാഭിമാനി വാരിക 21-9-77) കൃഷ്ണപിള്ള സ്വമേധയാ മരണത്തിന് കീഴടങ്ങുകയായിരുന്നു. ചെറുത്തു രക്ഷപ്പെടാൻ ആഗ്രഹിച്ചിരുന്നില്ല എന്നാണല്ലോ ഈ "സാരമില്ലായ്മയും", "അറിയിച്ചേരും", "സംഭവിക്കേ

ണ്ടതു സംഭവിച്ചു"വും ഒക്കെ സൂചിപ്പിക്കുന്നത്?

**ഗോദോയെ കാത്ത്**

കൃഷ്ണപിള്ള പാമ്പിന്റെ വരവും കടിയും കാത്തിരിക്കുകയായിരുന്നോ? സതീശനും സദാനന്ദനും എഴുതിയിട്ടുള്ളത് വായിച്ചാൽ അങ്ങനെ കരുതാൻ ന്യായമുണ്ട്. സതീശന്റെ വാക്കുകൾ നോക്കുക:-

"തലേന്ന് സന്ധ്യയ്ക്ക് വായനശാലയിലേക്ക് പോകാനിറങ്ങിയപ്പോൾ മുറ്റത്ത് ഒരു പാമ്പ് ഇഴഞ്ഞുനീങ്ങുന്നത് സഖാവ് കണ്ടതാണ്. ആ വിവരം സഖാവ് അന്നു തന്നെ വാസുവിനോട് പറയുകയും ചെയ്തിരുന്നു. സാധാരണയിൽ നിന്നും വ്യത്യസ്തനായി സഖാവ് അന്ന് കൂടുതൽ ചിന്താകുലനായിരുന്നുവെന്ന് വാസു ഈ ലേഖകനോട് പറഞ്ഞു. എന്തെങ്കിലും പറഞ്ഞു കഴിഞ്ഞാൽ പിന്നെ ഏറെനേരത്തേയ്ക്ക് നിശബ്ദനാകുമായിരുന്നു. വാസു ചോദിച്ചു: "എന്താ പാമ്പിനെ കണ്ടിട്ടാണോ ഇന്നു വളരെ മൂകനായിരിക്കുന്നത്?" കുറച്ചു നിമിഷങ്ങൾക്കുശേഷം സഖാവ് പറഞ്ഞു: "അല്ല". എന്നാൽ സഖാവ് വീണ്ടും ചിന്താമഗ്നനായി. തന്റെ വിവാഹത്തിന് ഒരു ചക്രമാണ് തനിക്ക് ചെലവ് എന്നു തുടങ്ങിയ ചെറിയ കാര്യങ്ങൾ (?) പോലും അന്നു സംസാരിക്കുകയുണ്ടായി" (ദേശാഭിമാനി വാരിക 21-9-77)

ഈ മാറ്റവും മൗനവും ആകസ്മികമാണോ? മണിക്കൂറുകൾക്കകം നടന്ന പാമ്പുകടിയും, സാരമില്ലെന്ന പറച്ചിലും, സംഭവിക്കേണ്ടതു സംഭവിച്ചുവെന്ന അഭിപ്രായ പ്രകടനവും അറിയിച്ചേര് എന്ന നിർദ്ദേശവും കൈകൂടി വച്ചുനോക്കുമ്പോൾ ഈ മൗനം വാചാലമാണ്, അർഥഗർഭമാണ്. ഇതോടൊപ്പം 'സഖാവ്' എന്ന ജീവചരിത്ര ഗ്രന്ഥത്തിന്റെ 211-ാം പുറത്ത് ടി.വി.കെ. എഴുതിയിട്ടുള്ള താഴെപറയുന്ന വാക്യങ്ങൾ കൂടി ചേർത്തു വായിക്കണം:

"അന്നു നന്തൻകോട്ട് താമസിക്കുന്ന കുളത്തുങ്കൽ പോത്തന്റെ വീട്ടിൽ തങ്കമ്മ താമസിക്കുമ്പോൾ കെ.ടി.ജേക്കബ്ബായിരുന്നാണ് ആ വിവരം (കൃഷ്ണപിള്ളയ്ക്ക് പറ്റിയ അപകടവാർത്ത) എത്തിച്ചുകൊടുത്തത്... ആറുമാസം മുമ്പ്, ആലപ്പുഴ തിരഞ്ഞെടുപ്പുകാലത്ത് കണ്ടുപിരിഞ്ഞതാണ്. അതുകഴിഞ്ഞ് ഒരു ബന്ധവുമുണ്ടായിട്ടില്ല.".

തങ്കമ്മയുടെ ആലപ്പുഴയ്ക്കുള്ള വരവ് ടി.വി.കെയുടെ വാക്കുകളിൽ തന്നെ വായിക്കുക:-

"ആലപ്പുഴയ്ക്കുള്ള ബസ്സു കയറി (തിരുവനന്തപുരത്തു നിന്നും തങ്കമ്മയെ ആലപ്പുഴയിൽ എത്തിക്കാൻ ഒരു കാർ അയച്ചു കൊടുക്കാൻ പോലും തയ്യാറായില്ലെന്നത് ശ്രദ്ധിക്കുക - ലേഖകൻ) ബസ്സിറങ്ങി നേരെ കയർഫാക്ടറി വർക്കേഴ്സ് യൂണിയനാഫീസിലേയ്ക്കു നടന്നു. (ആ ദൂരമെങ്കിലും ഒരു റിക്ഷായിൽ കൊണ്ടുപോകാൻ കഴിഞ്ഞില്ലേ? - ലേഖകൻ) അന്തരീക്ഷത്തിൽ ഘനീഭവിച്ചു നിന്ന ശോകാന്തമൂകതയോ കമ്യൂണിസ്റ്റു പാർട്ടി ഓഫീസിൽ താഴ്ത്തിക്കെട്ടിയ കൊടിയോ കടകളിൽ തൂങ്ങുന്ന കറപ്പു കൊടികളിലെ ദുഃഖസൂചനകളോ ശ്രദ്ധിച്ചില്ല. ശ്രദ്ധിച്ചാലും അതൊക്കെ കൃഷ്ണപിള്ളയുമായി ബന്ധപ്പെടുത്തുക അസാദ്ധ്യം."

"യൂണിയനാഫീസിനടുത്തപ്പോൾ ഉച്ചഭാഷിണിയിലൂടെ ഒരു വിലാപയാത്രയ്ക്കുള്ള നിർദ്ദേശങ്ങൾ ഉയർന്നു കേട്ടു. (ഭാര്യ എത്തുന്നതിനുമുൻപെ വിലാപയാത്ര

ആരംഭിച്ചോ? - ലേഖകൻ) അപ്പോഴും സംശയിച്ചില്ല സഖാവിന്റെ അന്ത്യയാത്രയ്ക്കുള്ള തയ്യാറെടുപ്പാണ് നടക്കുന്നതെന്ന്" (പേജ് 211)

വൈവാഹിക ജീവിതത്തിലെ - അകത്തുനിന്നും പുറത്തുനിന്നുമുള്ള - കയ്പേറിയ അനുഭവങ്ങളാണോ മരണത്തിന് മണിക്കൂറുകൾക്ക് മുമ്പത്തെ മൗനത്തിന്റെയും വിവാഹത്തിന് വേണ്ടിവന്ന ഒരു ചക്രത്തിന്റെ ചെലവിനെപ്പറ്റിയുള്ള അയവിറക്കലിന്റെയുമൊക്കെ കാരണം? ആലോചിക്കേണ്ട വിഷയങ്ങളാണ്.

ഇനി നമുക്ക് എസ്.എൽ.പുരത്തിന്റെ സാക്ഷിമൊഴി കേൾക്കാം-

"എന്നെ ഒരു ചേര കടിച്ചു. ഇവൻ ഇന്നലെയും ഈ മുറിയിൽ വന്നിരുന്നു. അപ്പഴേ എനിക്ക് തോന്നിയതാണ് ഇവൻ എന്നെ കടിക്കുമെന്ന്. പാമ്പുകടിച്ച ഉടനെ അടുക്കളയിൽ നിന്നും സഖാവ് നാണപ്പന്റെ അമ്മയെ വിളിച്ചുവരുത്തിയിട്ട് സഖാവ് പറഞ്ഞ വാചകങ്ങളാണിത്." (കേരളകൗമുദി - 19-8-1985)

1955-ൽ 'അവസാനത്തെ എട്ടുദിവസങ്ങളി'ൽ എസ്.എൽ.പുരം ഈ 'കൗതുക വാർത്ത' എഴുതിയിരുന്നില്ലായെന്നോർക്കണം. അതിൽ എഴുതിയത് "ഓ, സാരമില്ല, എന്റെ കൈയിൽ ഒരു ചേര കടിച്ചു" എന്നു മാത്രമാണ്. തലേദിവസം വന്നവന്റെ കഥയൊന്നും ഇല്ല. മുപ്പതുകൊല്ലങ്ങൾക്കുശേഷം സദാനന്ദന് ഈ വിശേഷം എവിടെനിന്ന് കിട്ടി?

കൃഷ്ണപിള്ളയുടെ അന്ത്യരംഗം ചിത്രീകരിച്ചിട്ടുള്ളവരൊക്കെ അദ്ദേഹം സഖാക്കൾക്കായി കുറിച്ചിട്ട അന്ത്യസന്ദേശത്തെപ്പറ്റി വളരെ ആവേശത്തോടെ എഴുതാറുണ്ട്. എന്നാൽ ഇക്കാര്യത്തിലും ഓരോരുത്തരും അവരവർക്കു തോന്നിയതുപോലെയാണ് എഴുതിയിട്ടുള്ളത് എന്നത് വിചിത്രമായി തോന്നുന്നു.

**യുക്തിരഹിതമായ സങ്കൽപ്പങ്ങൾ**

കൃഷ്ണപിള്ളയുടെ സന്തതസഹചാരികൾ എന്ന നിലയിലൊ, മറ്റുള്ളവർ പറഞ്ഞുകേട്ടോ ലഭിച്ച വിവരങ്ങളാണല്ലോ ലേഖകൻമാരെല്ലാം നമ്മെ 'ബോധവാന്മാരാക്കാൻ' വേണ്ടി കുറിച്ചുവെച്ചിരിക്കുന്നത്. എന്നാൽ ഇവയിൽ പലതിലും കാണുന്ന യുക്തിരാഹിത്യം സംശയങ്ങൾക്കിടനൽകുന്നു. ചില ഉദാഹരണങ്ങൾ നോക്കുക.

എസ്.എൽ.പുരം സദാനന്ദൻ 1955ൽ എഴുതിയ 'അവസാനത്തെ എട്ടു ദിവസങ്ങൾ' എന്ന ലേഖനത്തിൽ കണിച്ചുകുളങ്ങര ക്ഷേത്രത്തിനു സമീപം നടന്ന തിരഞ്ഞെടുപ്പു പ്രചാരണ യോഗത്തിൽ സംബന്ധിക്കാൻ പോയപ്പോഴുണ്ടായ ഒരു സംഭവം വിവരിച്ചിട്ടുണ്ട്. യോഗം തുടങ്ങുന്നതിന് വളരെ മുമ്പെ സദാനന്ദൻ അവിടെ എത്തി. യോഗസ്ഥലത്തുനിന്നും കുറെ ദൂരെയായി ഒരു മനുഷ്യൻ വിശാലമായ ആ മണൽപ്പരപ്പിൽ ഒറ്റക്കിരുപ്പുണ്ട്. സദാനന്ദൻ അങ്ങോട്ടു ചെന്നു. എട്ടുകൊല്ലം മുമ്പ്, താനൊരു വിദ്യാർത്ഥിയായിരുന്നപ്പോൾ, സ. ദാമോദരൻ, ഒരു രാത്രിയിൽ തനിക്ക് കാണിച്ചു തന്ന നേതാവായിരുന്നു അത്. ഒരു ഷെൽട്ടറിൽ ഒളിവിലിരിക്കുകയായിരുന്ന ആ നേതാവ് വളരെ സമയം സദാനന്ദനോടും കൂടെ ഉണ്ടായിരുന്ന മറ്റു രണ്ടു സഹപാഠികളോടും രസകരമായി സംസാരിച്ചു. എന്നാൽ ആരാണ് ആ നേതാവെന്ന് ചോദിച്ചിട്ട് സ. ദാമോദരൻ അദ്ദേഹത്തിന്റെ പേരു പറഞ്ഞില്ല. പറയാൻ പാടില്ലത്രെ. എട്ടു വർഷത്തിനു ശേഷം ആ നേതാവിനെ വീണ്ടും ഒരിക്കൽ കൂടി കാണുക

യാണ്. നേതാവ് സദാനന്ദനെ കണ്ടമാത്രയിൽ തിരിച്ചറിഞ്ഞു. സദാനന്ദന്റെ പുത്തൻ മീശയെപ്പറ്റി ഒരു അഭിപ്രായവും പാസ്സാക്കി.

സമ്മേളനം ആരംഭിക്കാൻ പോകുന്നു. യോഗം ഉൽഘാടനം ചെയ്യുന്നതിനുവേണ്ടി അദ്ധ്യക്ഷൻ സ. പി. കൃഷ്ണപിള്ളയെ ക്ഷണിച്ചു. മഹാനായ ആ നേതാവിനെ പറ്റി കേട്ടിട്ടുമാത്രമുള്ള, സദാനന്ദനെ അത്ഭുതപ്പെടുത്തിക്കൊണ്ട് മണൽപ്പുറത്തിരുന്ന് തന്നോട് സംസാരിച്ച ആ മനുഷ്യൻ വേദിയിലേക്ക് കയറി. അപ്പോൾ അതാണ് പി.കൃഷ്ണപിള്ള. തന്നെ അറിയുകയും താൻ അറിയുകയും ചെയ്യുന്ന ആ മനുഷ്യനാണ് സഖാവ് പി. കൃഷ്ണപിള്ള. സദാനന്ദൻ അഭിമാനം കൊണ്ടു.

കൊണ്ടുകൊള്ളുക, വിരോധമില്ല. പക്ഷെ ഒരു സംശയം. ഈ സംഭവം നടന്നത് 1948 ഫെബ്രുവരിയിൽ (അന്നാണ് സദാനന്ദൻ പറയുന്ന ആദ്യത്തെ തിരഞ്ഞെടുപ്പ്); എന്നുവച്ചാൽ സഖാവിന്റെ മരണത്തിന് കേവലം ആറുമാസം മുമ്പ്. കൃഷ്ണപിള്ള മരിക്കുന്നതിന് ആറുമാസം മുമ്പ് അദ്ദേഹത്തെ കണ്ടിട്ട് സദാനന്ദന് മനസ്സിലായില്ലെന്നും അതിനുമുമ്പ് ഒരിക്കലും അദ്ദേഹത്തെ കണ്ടിട്ടില്ലായിരുന്നുവെന്നും കേൾക്കുമ്പോൾ തമാശ തോന്നുന്നു. കൃഷ്ണപിള്ളയാണെങ്കിൽ അതിനും എത്രയോ മുമ്പ് കേരളമൊട്ടാകെ - പ്രത്യേകിച്ചും ആലപ്പുഴ, ചേർത്തല പ്രദേശങ്ങളിൽ - പ്രസിദ്ധി നേടിയ ഒരു കമ്മ്യൂണിസ്റ്റുകാരനും തൊഴിലാളി പ്രവർത്തകനുമായിരുന്നു! സദാനന്ദനാണെങ്കിലോ? 15-10-85 ലെ കേരള കൗമുദി ലേഖനത്തിൽ അവകാശപ്പെട്ടിട്ടുള്ളതനുസരിച്ച് "12-ാമത്തെ വയസിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുമായി ബന്ധപ്പെട്ടു പ്രവർത്തിച്ചവനാണ്", "വയലാർ സമരത്തോടനുബന്ധിച്ച് നടന്ന വെടിവെപ്പുകേസിലെ പ്രതിയുമായിരുന്നു." "ആ കേസ് സംബന്ധിച്ച് ജയിൽശിക്ഷ അനുഭവിച്ചിട്ടുമുണ്ട്." ഇത്ര അടുത്ത ബന്ധം കമ്മ്യൂണിസ്റ്റ് പാർട്ടിയുമായുണ്ടായിരുന്ന സദാനന്ദന് സഖാവിന്റെ മരണത്തിന് ആറുമാസം മുമ്പുപോലും അദ്ദേഹത്തെ തിരിച്ചറിയാൻ കഴിഞ്ഞില്ല എന്നു കേൾക്കുമ്പോൾ അത്ഭുതം തോന്നുന്നു; സദാനന്ദാ, താങ്കൾ കുറഞ്ഞപക്ഷം പി.കൃഷ്ണപിള്ളയുടെ പടമെങ്കിലും കണ്ടിട്ടുണ്ടായിരുന്നില്ലേ? കൃഷ്ണപിള്ള, എ.കെ.ജി, ഇ.എം.എസ്., എം.ബി.കെ. മേനോൻ തുടങ്ങിയവരുടെ ചിത്രങ്ങൾ മനോഹരമായ ആർട്ട് പേപ്പറിൽ അടിച്ചത് കമ്മ്യൂണിസത്തിന് ഒരു സ്വാധീനവുമില്ലാതിരുന്ന ഞങ്ങളുടെ മീനച്ചൽ താലൂക്കിലെ മലയോര പ്രദേശങ്ങളിൽപ്പോലും അക്കാലത്ത് എത്തിച്ചേർന്നിരുന്നു. പുന്നപ്ര - വയലാർ കേസിലെ പ്രതിയായ സദാനന്ദൻ സഖാവിന്റെ പടം പോലും കണ്ടിട്ടുമില്ല. ഇതെന്തു തമാശ?

### പിന്നെയും ഓർമ്മക്കുറവുകൾ

സദാനന്ദന് ഓർമ്മക്കുറവ് ലേശമുണ്ടെന്നതിന് ചില തെളിവുകൾ താഴെ കൊടുക്കുന്നു. കേരള കൗമുദി ലേഖനത്തിൽ അദ്ദേഹം എഴുതി:-

"സ. പി. കൃഷ്ണപിള്ള മരിച്ചതിന്റെ തൊട്ടടുത്ത വർഷമാണെന്നു തോന്നുന്നു 'ദേശാഭിമാനി' പത്രം ഒരു കൃഷ്ണപിള്ള സ്പെഷ്യൽ പ്രസിദ്ധീകരിക്കുകയുണ്ടായി. കേരള കൗമുദിയിൽ എഴുതിയിരുന്ന അതേ വസ്തുതകൾ തന്നെ കുറെക്കൂടി വിശദമായി അതിൽ ഞാൻ എഴുതിയിരുന്നു. 'അവസാനത്തെ എട്ടുദിവസങ്ങൾ,' അതായിരുന്നു തലക്കെട്ട്."

കൃഷ്ണപിള്ള മരിച്ച് തൊട്ടടുത്ത വർഷമൊന്നുമല്ല. ഏഴുകൊല്ലം കഴിഞ്ഞ് 1955-ലാണ് ദേശാഭിമാനിയുടെ കൃഷ്ണപിള്ള സ്മാരകപതിപ്പ് പുറത്തിറങ്ങിയതും, സദാനന്ദന്റെ 'അവസാനത്തെ എട്ടുദിവസങ്ങൾ' പ്രസിദ്ധീകരിക്കപ്പെട്ടതും. ഇതെഴുതമ്പോൾ തൊണ്ടിസാധനം ഈ ലേഖകന്റെ മേശയിലിരുപ്പുണ്ട്.

മറ്റൊരു ഉദാഹരണം കൂടി ചൂണ്ടിക്കാണിക്കട്ടെ. അതും കേരളകൗമുദി ലേഖനത്തിൽ നിന്നുതന്നെ.

"അന്ന് ഞങ്ങളെല്ലാം സിദ്ധപ്പനെന്നു വിളിക്കുന്ന ഇന്നത്തെ സിദ്ധാർത്ഥൻ വക്കീൽ സ. കൃഷ്ണപിള്ളയുടെ മരണക്കാലത്ത് വിദ്യാർത്ഥിയും എസ്.എഫ്.ഐ. നേതാവുമായിരുന്നു... എസ്.എഫ്.ഐ. നേതാവാണെങ്കിലും പോലീസുകാർക്ക് സിദ്ധപ്പനോട് സ്നേഹവും ബഹുമാനവുമാണെന്ന് എനിക്കറിയാം."

കൃഷ്ണപിള്ളയുടെ മരണകാലത്ത് എസ്. എഫ്. ഐ. ഉണ്ടായിരുന്നോ? അന്നുണ്ടായിരുന്നത് എ.ഐ.എസ്.എഫ്. അല്ലേ? എസ്.എഫ്.ഐ. ആരംഭിച്ചത് 1970 ജൂണിലാണെന്നാണ് ഞാൻ മനസിലാക്കിയിട്ടുള്ളത്.

**ഇതെന്തു മര്യാദ?**

1948 ആഗസ്റ്റ് 10-ാം തിയതി രാത്രി കണ്ണൂർക്കാട്ട് വാസുവാണ് സ. രാമൻ എന്ന കള്ളപ്പേരിൽ എത്തിയ കൃഷ്ണപിള്ളയെ ചെല്ലിക്കണ്ടത്തിൽ വീട്ടിലെത്തിച്ചതെന്നും, എസ്.എൽ.പുരത്തിന് അക്കാര്യത്തിൽ ഒരു ഭാഗഭാഗിത്വവും ഉണ്ടായിരുന്നില്ലെന്നുമാണല്ലോ സതീശൻ പറയുന്നത്. ചെല്ലിക്കണ്ടത്തിലെത്തിയ കൃഷ്ണപിള്ള ചെയ്തതെന്താണെന്ന് സതീശന്റെ വാക്കുകളിൽ ശ്രദ്ധിക്കുക.

"അപ്പോൾ രാത്രി 12 മണി കഴിഞ്ഞു. ആ വീട്ടിൽ എല്ലാവരും ഉറക്കമാണ്. (മുന്നറിയിപ്പും കാത്തിരിപ്പുമൊന്നും ഉണ്ടായില്ലേ? – ലേഖകൻ) എന്നാൽ ആരൊക്കെ എവിടെയൊക്കെയാണ് കിടക്കുന്നതെന്ന് രാമന് അറിയാം. ഇതിനുമുമ്പും പല തവണ കൃഷ്ണപിള്ള കണ്ണാർക്കാട്ട് പ്രദേശത്ത് ഒളിവിലിരുന്നിട്ടുണ്ട്. ചെല്ലിക്കണ്ടത്തിൽ വീടും അവിടെ ഇറയത്തെ കട്ടിലിൽ കിടക്കാറുള്ള രാഘവനെയും ജ്യേഷ്ഠൻ നാണപ്പനെയും സഖാവിനറിയാം. പനമ്പുവിരി പൊക്കി രാമൻ അകത്തുകടന്നു. വാസു തിരിച്ചുപോരുകയും ചെയ്തു. രാമന്റെ പൂർണ്ണ ഉത്തരവാദിത്വം ഏൽപ്പിച്ചിരുന്നത് വാസുവിനെയാണ്. രാത്രി ഉറക്കമുണർന്ന രാഘവൻ കാണുന്നത് കറുത്ത വലിയൊരു രൂപം (അന്ധകാരത്തിൽ വലിയ രൂപത്തെയും അതിന്റെ കറുപ്പുനിറത്തേയും കാണാൻ കഴിഞ്ഞ രാഘവന്റെ കണ്ണുകൾ അത്ഭുതകരം തന്നെ – ലേഖകൻ) തന്റെ കട്ടിലിൽ കിടക്കുന്നതാണ്. അല്പം ഭയത്തോടെ രാഘവൻ ചോദിച്ചു. "ഇതാരാണ്?" "ഞാനാണ്" രാമൻ പറഞ്ഞു. ശബ്ദം കേട്ടപ്പോഴെ രാഘവന് ആളെ മനസ്സിലായി. എന്നിട്ട് രാമൻ ഇങ്ങനെ പറഞ്ഞു. "ഇത്ര ഭയമുള്ള താനൊക്കെയാണോ വലിയ വിപ്ലവം നടത്താൻ പോകുന്നത്?" പിന്നീട് അവരൊന്നും സംസാരിച്ചില്ല.

ഇതൊക്കെ സതീശനോടു പറഞ്ഞത് ആരാണെന്ന് ചോദിക്കുന്നില്ല. ചോദ്യമിതാണ്, ഇതൊക്കെ നേരാണെങ്കിൽ ഈ കൃഷ്ണപിള്ള എന്തു തരം മനുഷ്യനാണ്? എത്ര പരിചയമുണ്ടെങ്കിലും, ഈ കുടിലിൽ, (അതും രണ്ടു പെൺകുട്ടികൾ കൂടിയുണ്ടെന്ന് സതീശൻ പറയുന്ന ഒരു വീട്ടിൽ) ആരെയും അറിയിക്കാതെ, വെട്ടവും

വെളിച്ചവുമില്ലാതെ കയറിച്ചെന്ന്, ഉറങ്ങിക്കിടക്കുന്ന ഒരു ചെറുപ്പക്കാരനോടൊപ്പം കയറിക്കിടക്കുക. ഉറക്കമുണരുന്ന ആ ചെറുപ്പക്കാരൻ ഭയപ്പെട്ടത് ന്യായം. "ഇത്ര പേടിയുള്ള താനൊക്കെയാണോ വിപ്ലവം നടത്താൻ പോകുന്നതെ"ന്ന മറുചോദ്യം തികഞ്ഞ തല്ലുകൊള്ളിത്തരം തന്നെ.

മറ്റൊരു സംശയം; കൃഷ്ണപിള്ളയെപ്പോലൊരു നേതാവിനെ ഒളിവിലിരുത്താൻ പോകുന്നതിനുമുമ്പായി ആ വീട്ടുകാരുമായി ആലോചിക്കുകയും വേണ്ടത്ര മുന്നറിപ്പ് നൽകുകയും ചെയ്യാതിരിക്കുമോ? സജീവ പാർട്ടിപ്രവർത്തകരായ ആ വീട്ടുകാർ നേതാവിന്റെ ആഗമനം കാത്തിരിക്കാതെ കയറിക്കിടന്ന് കൂർക്കം വലിച്ച് ഉറങ്ങുമായിരുന്നോ? "പാവങ്ങൾ" ആയതുകൊണ്ട് ഉണ്ടായിപ്പോകുന്ന ചില സംശയങ്ങളാണ് ഇതൊക്കെ.

**ഭക്ഷണം വേണ്ടാപോലും**

സതീശൻ രേഖപ്പെടുത്തിയിട്ടുള്ള മറ്റൊരു സംഭവം താഴെ പകർത്തുന്നു:-

"1948 ആഗസ്റ്റ് 19, പതിവുപോലെ രാവിലെ രണ്ടു വത്സനും ചായയും വാങ്ങിക്കൊണ്ടുവന്ന് സഖാവിന് കൊടുത്തിട്ട് രാഘവൻ കുളിക്കാൻ പോയി. തിരിച്ചുവന്നപ്പോൾ ചായ മാത്രം കുടിച്ചിരിക്കുന്നതായി കണ്ടു.

"ഇതെന്താ കഴിക്കുന്നില്ലേ?" രാഘവൻ ചോദിച്ചു.

"ഇന്നെനിക്കുവേണ്ട" സഖാവു പറഞ്ഞു.

"അതു പറ്റില്ല ഇതു കഴിക്കൂ" രാഘവൻ വീണ്ടും പറഞ്ഞു.

"എടോ ഇന്നു രൂപ കിട്ടും" സഖാവു പറഞ്ഞു.

"അതിനു ഞങ്ങളാരും കാശു ചോദിച്ചില്ലല്ലോ" സൗമ്യനായി രാഘവൻ പറഞ്ഞു. എത്ര നിർബന്ധിച്ചിട്ടും സഖാവ് അന്ന് ഭക്ഷണം കഴിച്ചില്ല. (ദേശാഭിമാനി വാരിക- സെപ്തംബർ 1977)

ഈ സംഭവം അൽപം വിശകലനം ചെയ്യേണ്ടതുണ്ട്. ആരോഗ്യമുള്ള ഒരു യുവാവ് പ്രഭാതഭക്ഷണം ഒരു ചായയിൽ ഒതുക്കാൻ മാത്രമേ അയാൾക്ക് വിശപ്പുള്ളു എന്ന് പറയാൻ ആർക്കുകഴിയും? പിന്നെ എന്താണ് ഈ വിരക്തി? പത്തു ദിവസത്തെ പറ്റിന്റെ കടം തീർക്കാഞ്ഞിട്ടുള്ള വൈമനസ്യമാണോ? കമ്യൂണിസ്റ്റുകാരുടെ ഒരു കുടുംബത്തിൽ പറ്റും പറ്റുതീർക്കലും ഒരു പ്രശ്നമാണോ? അല്ലെങ്കിൽ അതു ഒരു ഹോട്ടലോ അദ്ദേഹം ഒരു പെയിങ്ഗസ്റ്റോ ആണോ? പ്രശ്നം മറ്റെന്തോ ആണെന്നു വ്യക്തം.

ഭക്ഷണത്തോടുള്ള വിപ്രതിപത്തി മാത്രമല്ല മറ്റു പല മാറ്റങ്ങളും അന്ന് രാവിലെ മുതൽ അദ്ദേഹത്തിൽ ദൃശ്യമായിരുന്നു എന്ന് സതീശൻ തുടർന്നെഴുതുന്നു. അന്ന് അദ്ദേഹം കൂടുതൽ ചിന്താധീനനായിരുന്നുവെന്നും, തന്റെ വിവാഹത്തിന് ആകെ ചെലവ് ഒരു ചക്രമായിരുന്നുവെന്നും മറ്റുമുള്ള കാര്യങ്ങൾ പറയുകയും പൊതുവെ മൗനിയും മിതഭാഷിയും ഒക്കെയായി കാണപ്പെടുകയും ചെയ്തുവെന്നും സതീശൻ എഴുതിയിട്ടുണ്ട്.

നാണപ്പനും രാഘവനും അച്ഛനും ഒക്കെ പണിക്കുപോയി. ഏറെ താമസിയാതെ പാമ്പു കടിച്ച വാർത്തയുമായി കൃഷ്ണപിള്ള അമ്മയെ വിളിക്കുന്നു. ഇതെല്ലാം കേവലം "accidental coincidence of incidents' എന്നു പറഞ്ഞു തള്ളാൻ പറ്റുമോ?

**നിങ്ങളെന്നെ സഖാവാക്കി**

'ചിന്ത'യുടെ രജതജൂബിലി പതിപ്പിൽ പി.ഗോവിന്ദപിള്ള എഴുതിയ ലേഖനത്തിലെ ചില പരാമർശനങ്ങളെയാണ് ഇനി പരിശോധിക്കുന്നത്. ഒന്നാം ഖണ്ഡിക തുടങ്ങുന്നത് നോക്കുക:-

"നമ്മളെല്ലാം സഖാക്കളാണ് - പാർട്ടി ജനറൽ സെക്രട്ടറി മുതൽ പ്രാഥമിക ശാഖാംഗവും അനുഭാവിയും വരെ. എന്നാൽ പേരു ചേർക്കാതെ "സഖാവ്" എന്നു മാത്രം പരാമർശിച്ചാൽ അത് സഖാവ് പി. കൃഷ്ണപിള്ളയെക്കുറിച്ചായിരിക്കും. അത് കേരളത്തിലെ തൊഴിലാളി വർഗ്ഗ വിപ്ലവപ്രസ്ഥാനത്തിന്റെ സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടതും പരമ്പരാഗതവുമായ ഒരു മുറയാണ്".

ആ ഖണ്ഡികയുടെ അവസാനഭാഗം കൂടി പകർത്തട്ടെ.

"സഖാവിന്റെ ജീവിതകാലത്തും പിൽക്കാലത്തും സഖാക്കൾ, പ്രത്യേകിച്ചും പഴയ തലമുറയിൽ പെട്ടവർ, ഇതൊരു അലിഖിത നിയമവും നടപടിക്രമവുമായി അനുസരിച്ചുവരുന്നു".

ഇതെത്രത്തോളം ശരിയാണ്? കൃഷ്ണപിള്ളയുടെ ജീവിതകാലത്ത് ഇതൊരു അലിഖിതനിയമവും നടപടിക്രമവുമായിരുന്നോ എന്ന് എനിക്ക് നിശ്ചയമില്ല.

അദ്ദേഹത്തിന്റെ മരണശേഷം ഇതൊരു നടപടിക്രമമാക്കാനുള്ള ആസൂത്രിതയത്നം നടന്നു വരുന്നുണ്ട്. കാലം കഴിയുന്തോറും ആ യത്നം കൂടുതൽ കൂടുതൽ ആസൂത്രിതവും വ്യാപകവുമായി നടന്നുവരുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. ടി.വി.കെ എഴുതി 1969ൽ പ്രഭാത് ബുക്ക് ഹൗസുകാർ പ്രസിദ്ധീകരിച്ച ജീവചരിത്ര ഗ്രന്ഥത്തിന് പേരു കൊടുത്തിരിക്കുന്നത് 'സഖാവ്' എന്നു മാത്രമാണ്. സംഘചേതന അവതരിപ്പിച്ചുകൊണ്ടിരുന്നതും പി.കൃഷ്ണപിള്ളയുടെ ജീവിതകഥയെ ഉപജീവിച്ച് പിരപ്പൻകോട് മുരളി എഴുതിയതുമായ നാടകത്തിന്റെ പേരും 'സഖാവ്' എന്നുതന്നെയാണ്. 'സഖാവ്' എന്ന പേരിൽ തന്നെയാണ് 1989 ആഗസ്റ്റിൽ പൂർണ്ണാ പബ്ലിക്കേഷൻസ് അത് ഒരു പുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുള്ളതും.

ജീവിതകാലത്തും മരണകാലത്തും ഇങ്ങനെ ഒരു ഏർപ്പാടില്ലായിരുന്നു എന്നതാണ് സത്യം. സംശയമുള്ളവർ 'സഖാക്കളെ മുന്നോട്ട് ' എന്ന ഗ്രന്ഥത്തിന്റെ 513-ാം പേജിലേക്ക് ഒന്ന് കണ്ണോടിക്കുക.(സഖാക്കളെ മുന്നോട്ട് എന്ന ഗ്രന്ഥത്തിന്റെ പുതിയ എഡിഷനിൽനിന്നും മരണവാർത്ത, ശവഘോഷ യാത്രയുടെ ചിത്രം എന്നിവ പിൻവലിക്കപ്പെട്ടിരിക്കുന്നു! - ലേഖകൻ) അവിടെ 1948 ആഗസ്റ്റ് 21-ാം തിയതിയിലെ 'കേരള കൗമുദി' പ്രസിദ്ധീകരിച്ച കൃഷ്ണപിള്ളയുടെ ചരമവാർത്തയുടെ ഫോട്ടോസ്റ്റാറ്റ് ചേർത്തിട്ടുണ്ട്. (ഇതേ ഫോട്ടോസ്റ്റാറ്റ് പുസ്തത്തിന്റെ ആദ്യം ഭാഗം ചേർത്തത് ശ്രദ്ധിക്കുക.) അതിന്റെ തലക്കെട്ടുതന്നെ "മി.പി. കൃഷ്ണപിള്ള നിര്യാതനായി" എന്നാണ്. വാർത്തയിൽ "സ. പി.കൃഷ്ണപിള്ള" എന്ന് ഇനീഷ്യലും പേരും ചേർത്തിട്ടുമുണ്ട്. "സഖാവ്" എന്ന ഒറ്റ പദം കൊണ്ടുള്ള പരാമർശനം കാണാനേയില്ല.

514-ാം പുറത്ത് 1948 ആഗസ്റ്റ് 20-ാം തിയതിയിലെ മാതൃഭൂമി വാരികയിൽ കേരള വാർത്തകൾ എന്ന പംക്തിയിൽ വന്ന കൃഷ്ണപിള്ളയുടെ ചരമവാർത്തയിൽ രണ്ടിടത്ത് മി. പി. കൃഷ്ണപിള്ള എന്നെഴുതിയിട്ടുണ്ട്. സഖാവ് എന്ന വിശേഷണം പോലു

മില്ല. അതും മലബാർ കമ്യൂണിസ്റ്റ് പാർട്ടിയുടെ കോഴിക്കോട്ടുള്ള ആഫീസിൽ നിന്നും പുറപ്പെടുവിച്ച അറിയിപ്പാണെന്ന് പറഞ്ഞിട്ടുമുണ്ട്. അതിലാണ് പി. കൃഷ്ണപിള്ള വെറും "മി." ആയി നിൽക്കുന്നത്. അപ്പോൾ പിന്നെ ഗോവിന്ദപിള്ള പറയുന്ന ഈ അലിഖിതനിയമവും നടപടിക്രമവും എവിടെയായിരുന്നു നിലവിൽ ഇരുന്നത്?

മതങ്ങൾ വിശുദ്ധന്മാരെ സൃഷ്ടിക്കുന്നത് ആദായകരമാണെന്നു കണ്ടുപഠിച്ച കേരളത്തിലെ കമ്യൂണിസ്റ്റുനേതാക്കൾ ഒരു വിശുദ്ധനെ സൃഷ്ടിച്ചു എന്നു മാത്രം. "നിങ്ങളെന്നെ സഖാവാക്കി" എന്നൊരു നാടകം, തോപ്പിൽഭാസി മരിച്ച സ്ഥിതിക്ക് പിരപ്പൻകോട് മുരളിക്കെങ്കിലും എഴുതാവുന്നതാണ്.

**തൊഴിലാളികളുടെ പ്രതികരണം**

കൃഷ്ണപിള്ളയുടെ മരണവാർത്ത പ്രഖ്യാപിക്കപ്പെട്ടതിനെതുടർന്ന് ആലപ്പുഴയിലെ തൊഴിലാളികളുടേയും ബഹുജനങ്ങളുടേയും ഇടയിലുണ്ടായ പ്രതികരണം എന്തായിരുന്നുവെന്ന് നോക്കാം.

"ആലപ്പുഴ യൂനിയൻ ആഫീസും പരിസരവും വേദനയുടെയും കണ്ണുനീരിന്റെയും ഒരു സമുദ്രമായി മാറി. വൈകുന്നേരമായപ്പോൾ ശ്മശാനഘോഷയാത്ര ആരംഭിച്ചു. രക്തപുഷ്പങ്ങൾ കൊണ്ട് മൂടിയ ശവശരീരം മുന്നിലും വിങ്ങിപ്പൊട്ടുന്ന പതിനായിരക്കണക്കിന് ഹൃദയങ്ങൾ പിന്നിലും. ചിതയ്ക്ക് തീകൊളുത്തുന്നതിനുമുമ്പ് സ. എസ്. ദാമോദരൻ നീറുന്ന വേദനയോടെ അദ്ദേഹത്തിന് അവസാനത്തെ അഭിവാദനങ്ങൾ നൽകി. അവിടെ തിങ്ങിക്കൂടിയ ലക്ഷക്കണക്കിന് മനുഷ്യർ ശിരസ്സ് കുമ്പിട്ടു നിന്ന് സഖാവിന് യാത്ര പറഞ്ഞു. ആ ചിതയിലേക്ക് തീ ആളിപ്പിടിച്ചുതുടങ്ങിയപ്പോൾ വേദന ആളിപ്പിടിക്കുന്ന കരളുകളോടുകൂടി ആ മനുഷ്യമഹാസമുദ്രവും ഒഴുകി ഒലിച്ചു ചുടങ്ങി." (സദാനന്ദൻ 1955ൽ)

ആളുകളുടെ എണ്ണം പറയുമ്പോൾ പതിനായിരങ്ങളും ലക്ഷങ്ങളുമൊക്കെയിട്ട് തരം പോലെ അമ്മാനമാടുകയാണ് ലേഖകൻ. അവരെ ഉപമിക്കുന്നത് വേമ്പനാട്ടുകായലിനോടുപോലുമല്ല, സാക്ഷാൽ സമുദ്രത്തോടുതന്നെ. സദാനന്ദന്റെ വാക്കുകളെയും വിശേഷണങ്ങളെയും അതേപടി പകർത്തുകയാണ് 'സഖാവി'ൽ ടി.വി.കെ. ചെയ്തിരിക്കുന്നത്.

'സഖാക്കളെ മുന്നോട്ട്' എന്ന ഗ്രന്ഥത്തിന്റെ 513-ാം പേജിൽ ഒരു ഗ്രൂപ്പുഫോട്ടോ ചേർത്തിട്ടുണ്ട്. കൃഷ്ണപിള്ളയുടെ ശവശരീരം ഒരു കട്ടിലിൽ കിടത്തിയിരിക്കുന്നു. പിന്നിൽ താടിക്കു കൈകൊടുത്ത് ദുഃഖിതയായ തങ്കമ്മ നിൽക്കുന്നു. തൊട്ടടുത്തുനിൽക്കുന്ന സ്ത്രീ, കൃഷ്ണപിള്ളയുടെ സഹോദരിയായിരിക്കാം. പാർട്ടിപ്രവർത്തകരും തൊഴിലാളികളും ചില കുട്ടികളും ഉൾപ്പെടെ അൻപതിനപ്പുറം വരാത്ത ആൾക്കൂട്ടവും ഉണ്ട്. സമുന്നത നേതാക്കളിലാരെയും കാണാനില്ല. ഏതോ യൂനിയൻ ആഫീസിന്റെ മുന്നിൽ വച്ചെടുത്തതാണ് ആ ഫോട്ടോ. ഫോട്ടോ ഈ പുസ്തകത്തിന്റെ ആദ്യഭാഗത്ത് കാണാം.

ഈ ലേഖന പരമ്പര ഇനിയും ദീർഘിപ്പിക്കുന്നില്ല. കേശവദേവ് ചോദിച്ച ആ ചോദ്യം ഇന്നും ഉത്തരം ലഭിക്കാതെ നിൽക്കുന്നു. "സഖാവിന്റെ മരണത്തെപ്പറ്റിയുള്ള ആരോപണങ്ങൾ നിസ്സാരമായി തള്ളാവുന്നതാണോ?"

*ഓഗസ്റ്റ് 1993*